## സുറിയാനി
## ക്രിസ്ത്യാനികളുടെ



# വിശുദ്ധ
# കുർബ്ബാനക്രമം

# സുറിയാനി ക്രിസ്ത്യാനികളുടെ
# വിശുദ്ധ കുർബ്ബാനക്രമം

## പ്രാരംഭം

(പള്ളിയിൽ പ്രവേശിച്ചു കുരിശു വരച്ചുകൊണ്ടു താഴെപ്പറയുന്ന പ്രാർത്ഥനയും ഒരു കൗമായും ചൊല്ലിയശേഷം നമസ്ക്കാരത്തിൽ സംബന്ധിക്കുന്നു).

ബഹുമതിപൂർവ്വം നിന്റെ ഭവനത്തിലേക്കു ഞാൻ വന്ന് – എന്റെ നേർച്ചകൾ നിനക്കു കഴിക്കും.

### (ഒരു കൗമാ)

(ശുശ്രൂഷക്കാരൻ മദ്ബഹായിൽ പ്രവേശിക്കുമ്പോൾ)

ദൈവത്തിന്റെ ബലിപീഠത്തിങ്കലേക്കും, – എന്റെ പൈതൽ പ്രകൃതത്തെ സന്തോഷിപ്പിക്കുന്ന ദൈവത്തിന്റെ അടുക്കലേക്കും – ഞാനും പോകും.

(ത്രോണോസിന്റെ മുമ്പിൽ ചെന്നു വണങ്ങിക്കൊണ്ട്)

ദൈവമേ! നിന്റെ ഭവനത്തിലേക്കു ഞാൻ പ്രവേശിച്ചു – സ്വർഗ്ഗസ്ഥനായ രാജാവേ! നിന്റെ സിംഹാസനത്തിൻ മുമ്പാകെ ഞാൻ വണങ്ങി – ഞാൻ ചെയ്തിട്ടുള്ള സകല പാപങ്ങളും എന്നോടു ക്ഷമിക്കണമെ.

(ത്രോണോസു ചുറ്റി മുത്തുമ്പോൾ)

കർത്താവേ, നിന്റെ ബലിപീഠത്തിന്റെ കോണുകൾ വരെ – ചങ്ങലകളാൽ ഞങ്ങളുടെ പെരുനാളുകളെ ബന്ധിക്കണമെ – നീ എന്റെ ദൈവമാകുന്നു; നിനക്കു ഞാൻ സ്തോത്രം ചെയ്യും – നീ എന്റെ ദൈവമാകുന്നു; നിന്നെ ഞാൻ സ്തുതിക്കും.

(മെഴുകുതിരി കത്തിക്കുമ്പോൾ. വടക്കു വശത്തെ മെഴുകുതിരി)

വെളിവുനിറഞ്ഞോരീശോ....

(തെക്കു വശത്തെ മെഴുകുതിരി)

വെളിവിൻതട്ടിൽ....

(ശുശ്രൂഷക്കുപ്പായം ധരിക്കുമ്പോൾ)

ദൈവമായ കർത്താവേ, വിശുദ്ധ റൂഹായുടെ ശക്തിയാൽ നാശമില്ലാത്ത അങ്കി എന്നെ ധരിപ്പിക്കണമെ – പിതാവും, പുത്രനും, വിശുദ്ധ റൂഹായുമേ!

– ഞങ്ങളുടെ ആയുഷ്കാലം മുഴുവനും – സത്യവിശ്വാസത്തിൽ വെടിപ്പും ചൊവ്വുമുള്ള നടപടികളിൽ നടത്തപ്പെടുവാൻ – ഞങ്ങൾക്കു സംഗതിയാക്കണമെ. ആമ്മീൻ.

(ഊറാറാ ധരിക്കുമ്പോൾ)

യുദ്ധത്തിൽ ശക്തികൊണ്ട് എന്നെ അര കെട്ടിക്കുകയും – എനിക്കു വിരോധമായി നിൽക്കുന്നവരെ – എന്റെ കീഴിൽ മുട്ടു മടക്കിക്കുകയും ചെയ്യുമാറാകണമെ. ആമ്മീൻ.

(പട്ടക്കാരൻ കുർബ്ബാനയ്ക്കായി മദ്ബഹായുടെ നടയിൽ കയറി പടിഞ്ഞാറോട്ടു തിരിഞ്ഞു കൈമലർത്തിപ്പിടിച്ച് 'ശുബ്ക്കോനോ' ചോദിക്കുമ്പോൾ)

ജനം:– കർത്താവ് അങ്ങയുടെ പ്രാർത്ഥന കേൾക്കുകയും – ബലിയിൽ തിരുമനസ്സാകുകയും – കുർബ്ബാന സ്വീകരിക്കുകയും – അങ്ങയോടുകൂടെ ഞങ്ങളെയും സംബന്ധിപ്പിക്കുകയും ചെയ്യുമാറാകട്ടെ.

(കുർബ്ബാനയ്ക്കു മുമ്പു പഴയനിയമം വായിക്കുവാൻ തുടങ്ങുമ്പോൾ)

"നീതിമാന്മാരുടെ കൂടാരത്തിൽ – മഹത്വത്തിന്റെയും രക്ഷയുടെയും ശബ്ദം" എന്നു ദാവീദു മുഖാന്തിരം പരിശുദ്ധ റൂഹാ – പാടി.

(മദ്ബഹായുടെ താഴെ നമസ്ക്കാരമേശയുടെ വടക്കേ അറ്റം ചേർന്നു നിന്നുകൊണ്ട്)

വായനക്കാരൻ:– *ഓറൈത്തായുടെ ഒന്നാം പുസ്തകത്തിൽ നിന്നും – ബാറെക്മോർ.

ജനം:– **സൃഷ്ടികളുടെ ഉടയവനു സ്തുതിയും – നമ്മുടെ മേൽ തന്റെ അനുഗ്രഹങ്ങളും – എന്നേക്കുമുണ്ടായിരിക്കട്ടെ.

---

1. ഓറൈത്തായുടെ ഒന്നാം പുസ്തകം, രണ്ടാം പുസ്തകം, മൂന്നാം പുസ്തകം, നാലാം പുസ്തകം, അഞ്ചാം പുസ്തകം – യോശുവാ ദീർഘദർശിയുടെ (പ്രവാചകന്റെ) പുസ്തകം, ന്യായാധിപതിമാരുടെ, രാജാക്കന്മാരുടെ, (ഇന്ന) പ്രവാചകന്റെ (ദീർഘദർശിയുടെ) രാജാവും നിബിയുമായ ദാവീദിന്റെ, നീതിമാനായ (ഇന്നാരുടെ) ശുദ്ധിമതിയായ (ഇന്നാരുടെ) ജ്ഞാനിയായ ശലോമോന്റെ എന്നിങ്ങനെ മാറ്റി മാറ്റി വായനക്കാരൻ പറയുന്നു.
2. "സൃഷ്ടികളുടെ ഉടയവന്, നിബയന്മാരുടെ ഉടയവന്, ദീർഘദർശിമാരുടെ (പ്രവാചകന്മാരുടെ), ന്യായാധിപന്മാരുടെ, രാജാക്കന്മാരുടെ, നീതിമാന്മാരുടെ, ശുദ്ധിമതികളുടെ" എന്നിങ്ങനെ മാറ്റി മാറ്റി ജനം മറുപടി പറയുന്നു.
3. ഓറൈത്താ – നിയമം (മോശയുടെ പഞ്ചഗ്രന്ഥങ്ങൾ)

### (പരസ്യമായ കുർബാന ശുശ്രൂഷയ്ക്കായി തിരശ്ശീല നീക്കുന്നതിനു മുമ്പ്)

('ബ്നുഹറോക് ഹോസേനാൻ' എന്ന മട്ടിൽ)

**കർത്താവേ! പ്രാർത്ഥന കേട്ടരുൾ - ഹാലേ-ലുയ്യാ**

കൈക്കൊള്ളണമഹറോനണച്ചതുപോലേ - ധൂപമിതും
കണ്ടടിയാർ ശുശ്രൂഷയെ നിനുവയരിൻ - യാചന പോൽ
കടലതിൽ യൌനാനെ - ന്നപോ - ലെ
കനിയുക ദാസന്മാ - രിലെന്നും.

**കർത്താവേ നിലവിളി കേട്ടരുൾ - ഹാലേ - ലുയ്യാ**

2. തീരുക തിരുനാമത്തിനു സുഖകരമാ - യീധൂപം
തൃക്കരളിന്നലിവിന്നനുകൂലമതാം - *മൂലവുമായ്
നിരപ്പാകണമേ ദൈ - വമേ - നിൻ
നിരുപമകൃപയാൽ ഞ - ങ്ങളോ - ട്.

3. എന്നും സ്തുതിനിൻകനിവിനു കനിവേറും - രക്ഷകനേ
എത്ര നിറഞ്ഞിന്നെങ്ങും കാണുന്നൂ - നിൻദാനം
നിനുവയരോടുണ്ടാ - യ കോ - പം
നിലവിളിയാൽ നീ നീ - ക്കിയ - ല്ലോ.

4. അഹറോന്റെയുമാസ്ക്കറിയാ തന്നുടെയും - ധൂപമതും
മരണത്തേ നീക്കിയ ഫിനഹാസിൻ പ്രാർ - ത്ഥനയും പോൽ
അടിയാരുടെ ധൂപ - ത്തേ - യും
അൻപുടയോനെ കൈ - ക്കൊ - ൾക.

### 1. ദൈവമാതാവ്

5. എരിതീ നിരവിട്ടീറേ ദൂതനിറ - ങ്ങിച്ചെന്ന്
*ഇതമൊടു മറിയാം ഗൃഹമതിൽ നസ്രേത്തിൽ - ചൊല്ലിയിത്
"നിന്നൊടുകൂടെക്ക - ർത്താ - വീ
മന്നിടമഖിലം പാലിപ്പോൻ."

6. മുൾമരമെരിയാതെരിതീതൻ നടുവിൽ - കണ്ടതുപോൽ
*ചിന്മയനമ്മറിയാമ്മിൽവസിച്ചു ശരീ - രം പൂണ്ടു
അതിനാൽ ഭംഗവുമ - ക്ക - ന്യാ
വ്രതമുദ്രയ്ക്കുണ്ടാ - യി - ല്ല.

---

* മൂലം - കാരണം  * ഇതമൊടു - ഇപ്രകാരം

* ചിന്മയൻ - ജ്ഞാനസ്വരൂപൻ, ദൈവം

## 2. പരിശുദ്ധന്മാർ

7. ലോകം താതസഹോദരർ ജാതിയതും - തറവാടും
ആകെയുപേക്ഷിച്ചേശുവിനായ് മരണം - സ്നേഹിച്ച
സഹദേന്മാരെ സദാ - കാ - ലം
സ്മരണം ചെയ്വതു - നന്നേറ്റം.

8. തൂക്കപ്പെട്ടുമരത്തിൽ വിലാവുതുറ -ന്നാ*ച്ചവളം
രക്തം വെള്ളമൊടൊഴുകും മശിഹായേ - സഹദേന്മാർ,
കണ്ടങ്ങോടി മരി - പ്പാ - നായ്
കർത്താവിൻ പേർ - ക്കെല്ലാരും.

### അനുതാപം

9. വെളിവുനിറഞ്ഞോരീശോനിൻവെളിവാൽ കാണുന്നു
വെളിവീയടിയാരഖിലാധാരമതാം - വെളിവും നീ
കാന്ത്യാ ഞങ്ങളെ നീ - താ - തൻ
കതിരേ! ശോഭിപ്പി - ക്കെ - ന്നും.

10. വെളിവിൻതട്ടിൽ വസിക്കും പുണ്യനിധേ, - പരിശുദ്ധാ,
വേണ്ടാക്കഷ്ടത*വീൺചിന്തയുമടിയാ - രീന്നൊഴിക്ക
സൽക്രിയകൾക്കു മനഃ - ശു - ദ്ധ്യാ
സംഗതി വരണേ ഞ - ങ്ങൾക്ക്.

11. ഹാബേലിൻ കുഞ്ഞാടും നോഹിനുടേ - കാഴ്ചയതും
അബ്രഹാംതൻ ബലിയും കൈക്കൊണ്ട - കർത്താവേ,
നോമ്പും പ്രാർത്ഥനയും - കൈ - ക്കൊ -
ണ്ടൻപാലടിയാരേ - കാ - ക്ക.

12. മോചനമതിനായ് പാപികളേ! വരുവിൻ - യാചിപ്പിൻ
മുട്ടുന്നോർക്കു തുറന്നിടുമേ നാഥൻ - തൻ വാതിൽ
യാചിക്കുന്നോൻ പ്രാ - പിക്കും
അന്വേഷിപ്പോൻ കൈ - ക്കൊള്ളും.

### പരേതർ

13. കർത്താവേ! നിൻരക്തശരീരങ്ങൾ - കൈക്കൊണ്ടു
ഭക്തരതായി മരിച്ചോർക്കരുളണമേ - നല്ലോർമ്മ
നിന്റെ മഹത്വമുദി - ക്കും - നാൾ
നിൽക്കണമവർ വലഭാ - ഗ - ത്തിൽ.

---

* ചവളം - കുന്തം * വിൺചിന്ത - ദുഷ്ടവിചാരം

## അല്ലെങ്കിൽ

(‘ദഹെത്തോലൊ നെഹത്തേ’ എന്ന മട്ടിൽ)

– ബ് ഏദോ നൊദ് സഹറോ –

1. പ്രാതഃ കാലത്തിൽ – ധൂപം വയ്ക്കുമ്പോൾ
ദൂതന്മാർ വാനിൽ – സ്തോത്രം പാടുന്നു.
പാപം പൂണ്ടോർക്കായ് – മോചിപ്പിൻ ധൂപം
പട്ടക്കാരീശ – ന്നർപ്പിച്ചീടുന്നു
ഹാലേലുയ്യാ – ഹാലേലുയ്യാ
നാഥാ യാചിപ്പിൻ – സാഫല്യം നൽക.

2. കാലത്തേയഹറോൻ – കർത്തൃപ്രീതിയ്ക്കായ്
ധൂപത്തോടാർന്നാൻ – സംശുദ്ധസ്ഥാനം
സൗരഭ്യം കൈയ്ക്കൊണ്ടീശൻ മോദിച്ചു
ദ്വേഷം പൂണ്ടോരെ – ക്കാത്താൻ നിർബാധം
ഹാലേലുയ്യാ – ഹാലേലുയ്യാ
ദേവാ! നിന്നൻപാൽ – ക്രോധം നീക്കേണം.

3. *ഊറ്റുങ്കൽച്ചെന്നു – നീരിന്നർത്ഥിച്ചു
ശമ്രായസ്ത്രീയേ – വീണ്ടോനേ സ്തോത്രം,
നീരങ്ങർത്ഥിച്ചു – സ്ത്രീതന്നില്ലേതും
ദിവ്യം പാനീയം – നീ ദാനം ചെയ്തു.
ഹാലേലുയ്യാ – ഹാലേലുയ്യാ
നിൻ രക്തം മൂലം – ലോകം നീ വീണ്ടു.

4. നിൻപേർക്കർപ്പിച്ചോ – രീധൂപം ശുദ്ധം
അഹറോന്റേതൊപ്പം – നിൻ പ്രീതിയ്ക്കാക
ദ്വേഷം പൂണ്ടോർതൻ – നാശം തീർത്തോനേ
*ത്വൽകാരുണ്യത്താൽ – ക്രോധം നീക്കേണം.
ഹാലേലുയ്യാ – ഹാലേലുയ്യാ
*ദേവാഗാരേ നിൻ *ശൈനോവാഴട്ടെ.

## ദൈവമാതാവ്

5. ധന്യേ! മാതാവേ – നിന്നോടുള്ളൻപാൽ
പാപത്തിൻഭാരം – നാഥൻ നീക്കട്ടെ

---

* ഊറ്റുങ്കൽ – കിണറ്റുങ്കൽ * ത്വൽ – നിന്റെ * ദേവാഗാരം – ദേവാലയം
* ശൈനോ – സമാധാനം.

ന്യായത്തീർപ്പിങ്കൽ – പായിക്കാതമ്മേ
പ്രാർത്ഥിക്കേണം നീ – നിൻപുത്രൻ മുമ്പിൽ
ഹാലേലുയ്യാ – ഹാലേലുയ്യാ
നിൻ യാചിപ്പെന്നും – ഞങ്ങൾ*ക്കാലംബം

6. സീനായ് *ശൈലത്തിൽ – മൂശാ ദർശിച്ച
മുൾക്കൂട്ടം കന്യേ! – നിൻ ചിത്രം തന്നെ
മാതാവേ! മുള്ളായ് – കണ്ടാൻ നിൻദേഹം
തീ തീണ്ടാഞ്ഞോരാ – *പ്പത്രം കന്യാത്വം
ഹാലേലുയ്യാ – ഹാലേലുയ്യാ
അന്തർഭാഗാഗ്നി – ഗർഭസ്ഥൻ ദൈവം.

7. കന്യാമേഘം ഭൂ – ലോകേശൻതന്നെ
എവ്വണ്ണം പൂണ്ടെ – ന്നെന്നോടോതുന്നു
മാലാഖാമുമ്പൻ – ഗബ്രീയേൽ ചൊന്നാൻ
ലോകേശൻ നാഥൻ – വാഴ്‌വൂ നിന്നുള്ളിൽ
ഹാലേലുയ്യാ – ഹാലേലുയ്യാ
താൻതന്നേസത്യം – *വിശ്വത്തേവീണ്ടോൻ.

8. വാഴ്‌വിന്നാകട്ടെ – മാതാവിന്നോർമ്മ
മാദ്ധ്യസ്ഥം നമ്മൾ – ക്കെന്നാളും കോട്ട
തന്നിൽനിന്നല്ലോ – ശ്ലീഹന്മാർ നാഥൻ
ലോകം രക്ഷിപ്പാൻ – സംജാതം ചെയ്തു
ഹാലേലുയ്യാ – ഹാലേലുയ്യാ
താൻതന്നേ സത്യം – വിശ്വത്തേ വീണ്ടോൻ.

## പരിശുദ്ധന്മാർ

9. തന്നുള്ളംകയ്യിൽ – പള്ളിക്കുള്ളിൽ നിൻ
പീഠം നിർമ്മിച്ചോൻ – മശിഹായെ സ്തോത്രം
നിബിയർ ശ്ലീഹന്മാർ – സഹദേർ സിദ്ധന്മാ–
രെന്നീനിക്ഷേപം – സൂക്ഷിച്ചാനുള്ളിൽ
ഹാലേലുയ്യാ – ഹാലേലുയ്യാ
ഈ*ദിവ്യാഗാരം – സ്ഥാപിച്ചോൻ ധന്യൻ

10. കാറ്റിൽ പാറുന്നോ – രാരാണെന്നേവം
വീരന്മാരേക്ക – ണ്ടേശായാ ചൊന്നു

* ആലംബം – ആശ്രയം * ശൈലം – മല * പത്രം – ഇല * വിശ്വം – ലോകം * ദിവ്യാഗാരം – ദേവാലയം

സമ്മാനാർഹന്മാർ - സഹദേന്മാർ സിദ്ധർ
ശ്ലീഹർ നിബിയന്മാ - രത്രെ തൽസംഘം
ഹാലേലുയ്യാ - ഹാലേലുയ്യാ
*ഭൂഷാദാതാവേ! - കാരുണ്യം ചെയ്ക.

11. എന്നോടോതേണം - സഹദേന്മാരേ, കേൾ
എന്തോർത്തിക്കഷ്ട - പ്പാടെല്ലാമേറ്റു
ആ ഭാഗ്യം നേത്രം - ദർശിച്ചിട്ടില്ല
കേട്ടിട്ടില്ലേ കാ - തുള്ളാർന്നിട്ടില്ല
ഹാലേലുയ്യാ - ഹാലേലുയ്യാ
ഭക്തന്മാർക്കീശൻ - നല്കീടും സ്ഥാനം.

12. സൗരഭ്യം പോലെ - *തീക്കുണ്ടിൽപെട്ടു
സ്നേഹത്തിൻഗന്ധം - വ്യാപിപ്പിച്ചോരേ,
നിങ്ങൾതന്നസ്ഥി - മാനിച്ചിട്ടുള്ള
പള്ളിക്കുൾക്ഷേമം - വർദ്ധിപ്പാനായി
ഹാലേലുയ്യാ - ഹാലേലുയ്യാ
കർത്താവിൻ പക്കൽ - പ്രാർത്ഥിച്ചീടേണം.

## ഏകപരിശുദ്ധൻ

13. മാർത്തോമ്മാശ്ലീഹാ, - നിന്നേയോർമ്മിച്ചോ -
രാട്ടിൻകൂട്ടത്തെ - കർത്തൻ കാക്കുന്നു
കണ്ടാലും നിന്നെ - ക്കൊണ്ടാടും കൂട്ടം
നിന്നേ*നന്ദിക്കും - മശിഹായെ വാഴ്ത്തും.
ഹാലേലുയ്യാ - ഹാലേലുയ്യാ
നിൻ യാചിപ്പെന്നും സങ്കേതസ്ഥാനം.

14. മാർത്തോമ്മാസിദ്ധാ, - *ആർത്തന്മാരെല്ലാം
ത്വൽപാദം പൂകി - തദ്വാക്യം കേൾക്ക
സാത്താനാകർഷി - ച്ചെന്നോർക്കാശ്വാസം
രോഗിക്കാലംബം - നല്കേണം നാഥാ!
ഹാലേലുയ്യാ - ഹാലേലുയ്യാ
നിൻ യാചിപ്പെന്നും സങ്കേതസ്ഥാനം.

---

* ഭൂഷാദാതാവ് - അലങ്കാരം നൽകുന്നവൻ * തീക്കുണ്ട് - തീക്കുഴി * നന്ദിക്കും - ബഹുമാനിക്കും * ആർത്തന്മാർ - ദുഃഖിതർ

### പ്രഭാതം

15. വെട്ടം വീണപ്പോൾ - ദാവീദാമോദാൽ
ദേവാഗാരത്തിൽ - പ്രാർത്ഥിപ്പാൻപോയി.
ലോകം വീണ്ടോനേ - നാഥാ! എൻവാക്യം
ധ്യാനംകണ്ണീരെ - ന്നിവ കൈയ്ക്കൊള്ളേണേ
ഹാലേലുയ്യാ - ഹാലേലുയ്യാ
നീ നൽകീടേണം - പാപത്തിൻ ശാന്തി.

16. *ക്ഷിപ്രം മായുന്നോ - രീ*മയ്യൽക്കാലം
വിശ്വത്തേയേവം - ശോഭിപ്പിച്ചെങ്കിൽ
പാതാളസ്ഥന്മാ-രുത്ഥാനം ചെയ്കെ
കർത്താവിങ്ങെത്തും - നാളേറ്റം ശ്രേഷ്ഠം
ഹാലേലുയ്യാ - ഹാലേലുയ്യാ
ഭൂഷാദാതാവേ! കാരുണ്യം ചെയ്ക.

### അനുതാപം

17. പാപം ചെയ്യായ്‌വാൻ - വാതുക്കൽ നീതി
*പേരേടും പേറി - ക്കാവൽ നിൽക്കുന്നു
തൻ കൈപ്പേനായാൽ - ചേർക്കും ഗ്രന്ഥത്തിൽ
മർത്യന്മാർ കൃത്യം ഹാ, നിർദ്ദാക്ഷിണ്യം,
ഹാലേലുയ്യാ - ഹാലേലുയ്യാ
*സർവ്വാന്തവേദീ - കാരുണ്യം ചെയ്ക.

18. തന്നത്താൻ പാപം - ചെയ്തേൻ കേഴുന്നേൻ
തോല്പിച്ചാൻ സാത്താൻ - ഞാൻ കുറ്റക്കാരൻ
കഷ്ടം ഞാൻ ദോഷി - ഹാ കഷ്ടം *ധൃഷ്ടൻ
ന്യായത്തീർപ്പിൻ നാ - ളയ്യയ്യോ, കഷ്ടം
ഹാലേലുയ്യാ - ഹാലേലുയ്യാ
കർത്താവേ! അന്നാൾ കാരുണ്യം ചെയ്ക.

19. കർത്താവേ! ഞങ്ങൾ - വാതിൽ മുട്ടുന്നു
നീയല്ലോ നൽകു - ന്നെല്ലാമെല്ലാർക്കും
ചോദിച്ചാൽ കിട്ടും - തേടുമ്പോൾ കാണും
മുട്ടുമ്പോൾ വാതിൽ - ബന്ധം നീങ്ങുന്നു
ഹാലേലുയ്യാ - ഹാലേലുയ്യാ
വാതിൽ *കേഴുന്നോർ -ക്കേകുന്നോൻ ധന്യൻ.

---

* ക്ഷിപ്രം - വേഗം * മയ്യൽക്കാലം - പ്രഭാതം * പേരേട് - കണക്കു പുസ്തകം
* സർവ്വാന്തവേദി - എല്ലാം ഗ്രഹിക്കുന്നവൻ * ധൃഷ്ടൻ - ലജ്ജയില്ലാത്തവൻ
* കേഴുന്നോർ - കരയുന്നോർ

20. ദൈവത്തിൻ വാതിൽ – കാരുണ്യസ്ഥാനം
മുട്ടിക്കേഴുമ്പോ – ളാശ്വാസം നൽകും
ദുഷ്ടസ്ത്രീ *ചോരൻ, – ചുങ്കക്കാരൻ തൻ
കണ്ണീർ വാർത്തപ്പോൾ – പാപം മായിച്ചു
ഹാലേലുയ്യാ – ഹാലേലുയ്യാ
നാഥാ! ഞങ്ങൾക്കും – നൽകേണം – മുക്തി.

**പരേതർ**

21. വിശ്വാസത്താലേ – വാങ്ങിപ്പോയോരെ,
പ്രാർത്ഥിച്ചീടുമ്പോ – ളോർത്തീടേണം നാം
ആശ്വാസം നിത്യം – പ്രാപിച്ചീടാനായ്
ത്രോണോസ്സിന്മേൽ പേ – രോർത്തീടേണം നാം
ഹാലേലുയ്യാ – ഹാലേലുയ്യാ
ജീവിപ്പിക്കുന്നോൻ – നാഥാ, സ്തോത്രം തേ,

ചോരൻ – കള്ളൻ

# പരസ്യമായ വി. കുർബ്ബാന

## ഒന്നാം ഭാഗം

(പരസ്യമായി ആരംഭിപ്പാൻ തിരശ്ശീല നീക്കുമ്പോൾ)
മാർ സേവേറിയോസിന്റെ മാനീസാ – ഗദ്യം

പട്ടക്കാരൻ: മറിയാം ദീലേത്തോക്....

കർത്താവേ നിന്നെ പ്രസവിച്ച മറിയാമും, നിന്നെ മാമോദീസാ മുക്കിയ യോഹന്നാനും ഞങ്ങൾക്കു വേണ്ടി നിന്നോടപേക്ഷിക്കും. ഞങ്ങളോടു കരുണ ചെയ്യേണമെ.

**ജനം** – നിന്നെ പ്രസവിച്ച മാതാവിന്റെയും – നിന്റെ പരിശുദ്ധന്മാർ എല്ലാവരുടെയും പ്രാർത്ഥനയാൽ – സ്വഭാവപ്രകാരം മരണമില്ലാത്തവനും – തന്റെ കൃപയാൽ മനുഷ്യവർഗ്ഗം മുഴുവന്റെയും ജീവനും രക്ഷയ്ക്കും വേണ്ടി വന്നു – വിശുദ്ധിയും മഹത്വവും വെടിപ്പുമുള്ള ദൈവമാതാവായ കന്യകമറിയാമിൽ നിന്ന് ശരീരമെടുത്തു – ഭേദം കൂടാതെ മനുഷ്യനായി തീരുകയും – ഞങ്ങൾക്കുവേണ്ടി കുരിശിൽ തറയ്ക്കപ്പെടുകയും ചെയ്ത – സ്വർഗ്ഗീയ പിതാവിന്റെ ഏക പുത്രനും – വചനവും രാജാവുമായ എന്റെ കർത്താവേ, നിന്നെ ഞാൻ പുകഴ്ത്തും. തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവിട്ടിക്കൊന്നവനും – വിശുദ്ധ ത്രിത്വത്തിൽ ഒരുവനും – തന്റെ പിതാവിനോടും – ജീവനുള്ള തന്റെ പരിശുദ്ധ റൂഹായോടും കൂടെ – ഒരുപോലെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനുമായ ഞങ്ങളുടെ മശിഹാതമ്പുരാനേ, – ഞങ്ങൾ എല്ലാവരുടെമേലും കരുണ ചെയ്യേണമെ.

### ഗീതം

(മാർ സേവേറിയോസ്സിന്റെ മാനീസാ)

(സുറിയാനി)

ജനം: – ബസ്ലൂസ് ഏമോ ദീലേത്തോക്ക് –
വദ്കുലഹൂൻ – കാദീശൈയ്ക്ക്
എറമർ മോക്ക്മോർ മൽക്കോ –
യീഹീദോയോ ബ്രോവ് മെൽസേ –
ദാബോ – ശ്മായോനോ –
ഹൗദിസൗബക്യോനേലോമോ – യൂസോ –
കാബെൽ വേസോ – ബ്തൈബൂസേ –
ഹലോഫ്ഹായെ വ്ഫുർക്കോനൊദ് –
കൂലേഗെൻസോ ദബ്നൈനോശോ

വെസ്ഗാശാം മെൻ – കാദീശ്തോ – വമ്ശാബഹത്തോ –
ബ്സുൽത്തൊദുകീസോയൊൽദാസ് ആലോഹൊ – മറിയാം
ദ്ലോശുഹലോഫോ – ഹ്വോബർനോശോ –
വെസത്ലേബ് ഹ്ലോഫൈൻ – മശീഹോ ആലോഹോ – ദീലാൻ
ദബ്മൗത്തെലമൌത്താൻ – ദോശെവ് കത്ലേ – വീസൌ – ഹാദുമെൻ
ത്ലീസോയൂസോ കാദീശ് തോ –
വ്ശവ്യോയീസ് – മെസ്ത്ഗേദ് – ഉമെശ്താബാഹ്
അംആബൂയ് – ഉറൂഹേ ഹായൊ – വ്കാദീശോ – ഹൂസ് അൽകൂലാൻ.

**(മലയാളം)**

നിൻ ജനനീ മറിയാം – സ്നാപകനാം യൂഹാനോ
നെന്നിവരർത്ഥിക്കും – നിന്നൊടു ഞങ്ങൾക്കായ്
കൃപ ചെയ്തീടേണമേ

**ജനം**:– (ബസലൂസ് ഏമോ ദീലേത്തോക്ക്)

നിൻമാതാവു വിശുദ്ധന്മാ – രെന്നിവർ തൻ – പ്രാർത്ഥനയാൽ
സ്വർഗ്ഗപിതാവിന്നേക സുതാ! – വചനമതാം
രാജാധീശാ, നിന്നേ – വാഴ്ത്തും ഞാൻ
സഹജമതായ് മൃതിരഹിതാ – കാരുണ്യത്താൽ
മർത്ത്യന്മാർ തൻ – വർഗ്ഗത്തിനു മുഴുവൻ
ജീവനതും – രക്ഷയുമേകാനാഗതനായ്
വിമലത ശുചിയെ – ന്നിവയുള്ള –
മഹിമാവിയലും – ദൈവജനിത്രി – കന്യ –
കയാം – മറിയാമീന്നും
ഭേദമതെന്യേ – മാനവനായി – ക്രൂശിതനായ –
ഞങ്ങൾക്കുടയോനാം – മശിഹാ
നിജമൃതിയാലിവർ തൻ മൃതിയെമെതിച്ചു –
നിഹനിച്ചോനേ! അപ്പരിപാവന ത്രിത്വൈകാ
സ്വപിതാവോ – ടൊപ്പം ജീവനെഴും
റൂഹ്കുദീശാ – സഹിതം വന്ദിതനേ,
പരികീർത്തിതനെ, കൃപചെയ്യേണം.

പട്ടക്കാരൻ:– ദൈവമേ! നീ പരിശുദ്ധനാകുന്നു.

**ജനം**:– ബലവാനേ, നീ പരിശുദ്ധനാകുന്നു.
മരണമില്ലാത്തവനേ, നീ പരിശുദ്ധനാകുന്നു.
ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ,
ഞങ്ങളോടു കരുണ ചെയ്യേണമേ.

(മൂന്നു പ്രാവശ്യം ചൊല്ലണം)

*കുറിയേലായിസ്സോൻ – കുറിയേലായിസ്സോൻ – കുറിയേലായിസ്സോൻ.

പട്ടക്കാരൻ:– ശ്ലീഹാ വായനയ്ക്കു മുമ്പുള്ള പ്രാർത്ഥന.

**ജനം**:– ('ശ്ലീഹെഗ്ബായോ' എന്ന പാട്ട്)

ഭൂവിലശേ – ഷം
ദൈവത്താൽ പ്രേരിതരായ
ശ്ലീഹ – ന്മാർപോയ്
ജാതികളിടയിൽ
ഭൂതലസീമയതോളം
നല്ലേവൻ – ഗേല്യോൻ
കൈക്കൊൾവോ – ർക്കൊക്കെയെഴും
ഭാഗ്യമിതെ – ന്നറിയിച്ചു.
സ്വർഗ്ഗമഹാ – രാജ്യം

(വായനക്കാരൻ മദ്ബഹായുടെ നടയിൽ വടക്കുഭാഗത്ത് പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നുകൊണ്ട് *പ്രക്സീസോ, പൊതു ലേഖനങ്ങളോ വായിക്കുന്നു).

വായനക്കാരൻ:– പരിശുദ്ധ ശ്ലീഹന്മാരുടെ നടപ്പുകളുടെ പുസ്തകത്തിൽ നിന്നും *ഹാബീബായ്, ബാറെക്മോർ.

## (അല്ലെങ്കിൽ)

പരിശുദ്ധനായ (ഇന്ന) ശ്ലീഹായുടെ പൊതുലേഖനത്തിൽ നിന്നും: ഹാബീബായ് – ബാറെക്മോർ.

**ജനം**:– (ശ്ലീഹന്മാരുടെ) ഉടയവനു സ്തുതിയും – നമ്മുടെ മേൽ തന്റെ അനുഗ്രഹങ്ങളും – എന്നേ – ക്കും ഉണ്ടായിരിക്കട്ടെ.

വായനക്കാരൻ:– (പ്രക്സീസ് 4:32–37).

വിശ്വസിച്ചവരായ ജനക്കൂട്ടത്തിനു ഏകമനസ്സും, ഏകാഭിപ്രായവും ആയിരുന്നു. അവരിൽ യാതൊരുവനും അവന്റെ സമ്പാദ്യങ്ങളെക്കുറിച്ചു സ്വന്തമെന്നു പറഞ്ഞുവന്നില്ല. എന്നാലോ അവർക്കുണ്ടായിരുന്ന സകലവും പൊതുവകയായിരുന്നു. ശ്ലീഹന്മാർ യേശുമശിഹായുടെ ഉയിർപ്പിനെക്കുറിച്ചു വലിയ ശക്തിയോടു കൂടി സാക്ഷിച്ചുകൊണ്ടിരുന്നു. അവർ എല്ലാവരോടും കൂടെ വലിയ കൃപയും ഉണ്ടായിരുന്നു. അവരുടെ ഇടയിൽ ദരിദ്രനായ ഒരു

* കുറിയേലായിസ്സോൻ – കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമെ * പ്രക്സീസ് – അപ്പോസ്തോലപ്രവൃത്തികൾ * ഹാബീബായ് – എന്റെ വാത്സല്യമുള്ളവരെ

വനും ഉണ്ടായിരുന്നില്ല. എന്തെന്നാൽ നിലങ്ങളും ഭവനങ്ങളും ഉണ്ടായിരുന്നവർ അവ വിറ്റ് വില കൊണ്ടുവന്നു ശ്ലീഹന്മാരുടെ കാൽക്കൽ വയ്ക്കുകയും, ഓരോരുത്തനും ആവശ്യംപോലെ കൊടുക്കപ്പെടുകയും ചെയ്തുവന്നു. കുപ്രോസു ദേശത്തു നിന്നുള്ള ഒരു ലേവ്യനും, ആശ്വാസത്തിന്റെ പുത്രൻ, എന്നർത്ഥമുള്ള 'ബർന്നബാ' എന്നു ശ്ലീഹന്മാർ വിളിച്ചിരുന്നവനുമായ യൗസേഫിന് ഒരു നിലം ഉണ്ടായിരുന്നു. അവൻ അതു വിറ്റു വില കൊണ്ടുവന്ന് ശ്ലീഹന്മാരുടെ കാൽക്കൽവച്ചു. ഹാബീബായ്, ബാറെക്മോർ.

പട്ടക്കാരൻ:- ഒരു പ്രാർത്ഥന.

**ജനം**:- ('തൂബൈക്ക് ഈത്തോ' രാഗത്തിൽ)

പൗ - ലോസ് ശ്ലീഹാ - ധന്യൻചൊൽ
കേട്ടേ - നിതേ - വം
നിങ്ങളെ ഞങ്ങളറീച്ചതൊഴി -
ച്ചിങ്ങൊരുവൻ വന്നറിയിച്ചാൽ
വാനവനെങ്കിലുമാദൂതൻ
താനേൽക്കും സഭയിൻ - ശാപം
പലതരമുപദേശങ്ങളഹോ
പാരിൽ മുളച്ചു പരക്കുന്നു
ദൈവത്തിന്നുപദേശം തൊ -
ട്ടവസാനിപ്പിപ്പോൻ ധ - ന്യൻ

വായനക്കാരൻ:- (മദ്ബഹായുടെ നടയിൽ തെക്കുഭാഗത്തു പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നുകൊണ്ട് പൗലോസ് ശ്ലീഹായുടെ ലേഖനം വായിക്കുന്നു)

പൗലോസ് ശ്ലീഹാ (എഫേസ്സോസുകാർക്കു) എഴുതിയ ലേഖനത്തിൽ നിന്നും: *ആഹായ് - ബാറെക്മോർ.*

**ജനം**:- ശ്ലീഹായുടെ ഉടയവനു സ്തുതിയും - നമ്മുടെമേൽ തന്റെ അനുഗ്രഹങ്ങളും - എന്നേക്കും ഉണ്ടായിരിക്കട്ടെ.

വായനക്കാരൻ:- (എഫേസി 4:1-6)

നമ്മുടെ കർത്താവിൽ ബന്ധിക്കപ്പെട്ടവനായ ഞാൻ നിങ്ങളോടപേക്ഷിക്കുന്നതെന്തെന്നാൽ, നിങ്ങൾ വിളിക്കപ്പെട്ട വിളിക്കു യോഗ്യമാകുന്ന പ്രകാരം സകല മനോവിനയത്തോടും, ശാന്തതയോടും, ദീർഘക്ഷമയോടും നടപ്പിൻ. സ്നേഹത്താൽ തമ്മിൽത്തമ്മിൽ സഹിക്കുന്നവരും സമാധാന ബന്ധത്തിൽ ആത്മാവിന്റെ ഐക്യം കാത്തുകൊള്ളുവാൻ താല്പര്യമുള്ള

* ആഹായ് - എന്റെ സഹോദരരേ * ബാറെക്മോർ - എന്റെ നാഥാ, അനുഗ്രഹിക്കണമേ

വരും ആയിരിപ്പിൻ. നിങ്ങളുടെ വിളിയുടെ ഏകശരണത്തിൽ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നപ്രകാരം നിങ്ങൾ ഏക ശരീരത്തിലും, ഏക ആത്മാവിലും ഇരിപ്പാനായിട്ടു തന്നെ. എന്തെന്നാൽ ഒരു കർത്താവും ഒരു വിശ്വാസവും ഒരു മാമോദീസായുമേയുള്ളു. എല്ലാവരുടെയും പിതാവും, എല്ലാവരുടെ മേലും, എല്ലാവരിൽക്കൂടിയും, എല്ലാവരിലും വ്യാപിക്കുന്നവനും, ഏക ദൈവമാകുന്നു: ആഹായ് – ബാറെക്മോർ.

പട്ടക്കാരൻ:– ഒരു പ്രാർത്ഥന.

**ജനം:**– *ഹാലേലുയ്യാ, ഹാലേലുയ്യാ, – സ്തുതിയാകുന്ന ബലികൾ തനിക്കർപ്പിപ്പിൻ. വെടിപ്പുള്ള കാഴ്ചകൾ എടുത്തു – കർത്താവിന്റെ പ്രകാരങ്ങളിലേക്കു പ്രവേശിച്ചു – തന്റെ വിശുദ്ധ മദ്ബഹാ മുമ്പാകെ – കർത്താവിനെ വന്ദിപ്പിൻ – ഹാലേലുയ്യാ.

**ഗീതം**

(സുറിയാനി)

ഹാലേലുയ്യാ – ഉ – ഹാലേലുയ്യാ
ദാബഹ്ലേ – ദെബഹെദുശുബഹോ –
ശ്കൂൽ കുറുബോനെദുകായോ –
ഉൽല്ദോറാ – വൊദു മൊറിയോ
സ്ഗുദ്ല്മൊറിയോക്ദോം – മദ്ബ്ഹൊദ്
കുദിശേ – ഹാലേലുയ്യാ

**(മലയാളം)**

ഹാലേലുയ്യാ – ഉ – ഹാലേലുയ്യാ
സ്തുതി ബലികളണച്ചേറിടുവിൻ
കർത്തൃ – പ്രാകാരേ – നിർമ്മല കാഴ്ചയുമായ്
കർത്തനെ സ്തുതി ചെയ്, മദ്ബഹാമുമ്പിൽ – ഹാലേലുയ്യാ

ശുശ്രൂഷക്കാരൻ: – ബാറെക്മോർ അംശെല്യോ വ്ദേ.
ഹൽസോ – വ്നക്ഫൂ സോ – ന് സൂസ്വ്നെശ്മാ
– ലസ്ബർ സോദുമേലേഹായോസോ ദാലോഹോ

– ദ്ബേവൻ ഗേലിയോൻ കാദീശോ – ദ് മോറാനേശു
മ്ശീഹോ – ദ് മെസ്ക്റേ അലൈൻ.

ശുശ്രൂഷക്കാരൻ: – ബാറെക്മോർ. നാം അടക്കത്തോടും ഭയത്തോടും വണക്കത്തോടും ചെവികൊടുത്ത് നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന

---

* ഹാലേലുയ്യാ – ദൈവത്തിനു സ്തുതി

നമ്മുടെ കർത്താവേശു മശിഹായുടെ വിശുദ്ധ ഏവൻഗേലിയോനിലെ, ദൈവത്തിന്റെ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ കേൾക്കണം.

## ഏവൻഗേലിയോൻ വായന

വായനക്കാരൻ:- (പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നുകൊണ്ട്)

ശ്ലോമോല്കുലുകൂൻ
(നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ)

**ജനം**:- അവിടുത്തെ ആത്മാവിനോടു കൂടെ - ദൈവമായ കർത്താവു ഞങ്ങളെയും യോഗ്യരാക്കിത്തീർക്കുമാറാ - കട്ടെ.

പട്ടക്കാരൻ:- ഏവൻഗേലിയോൻ കാദീശോ....
ജീവൻ നൽകുന്ന (പ്രസംഗമായ) (സുവിശേഷമായ) നമ്മുടെ കർത്താവേശുമശിഹായുടെ വിശുദ്ധ ഏവൻഗേലിയോൻ, ലോകത്തിനു ജീവനും രക്ഷയും പ്രഘോഷിക്കുന്ന (പ്രസംഗകനായ (ഇന്ന) ശ്ലീഹായിൽ നിന്ന്) (സുവിശേഷകനായ (ഇന്ന) ഏവൻഗേലിസ്ഥായിൽ നിന്ന്).

**ജനം**:- വന്നവനും വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു - നമ്മുടെ രക്ഷയ്ക്കായി തന്നെ അയച്ചവനു സ്തുതികളും - നാം എല്ലാവരുടെയും മേൽ തന്റെ അനുഗ്രഹങ്ങളും എന്നേക്കും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ:- ബ്സബിനോഹോക്കിൻ....
വിശുദ്ധ കന്യകമറിയാമ്മിൽനിന്നു ശരീരിയായിത്തീർന്ന ദൈവവും, ജീവന്റെ വചനവും നമ്മുടെ രക്ഷകനുമായ കർത്താവേശുമശിഹായുടെ വ്യാപാരകാലത്ത് ഇവ ഇപ്രകാരം സംഭവിച്ചു.

**ജനം**:- അങ്ങനെ ഞങ്ങൾ വിശ്വസിച്ച് ഏറ്റുപറയുന്നു.

പട്ടക്കാരൻ:- (ഏവൻഗേലിയോൻ വായിച്ചു കഴിഞ്ഞിട്ട്)

ഉശൈനോ.... നിങ്ങൾക്കെല്ലാവർക്കും സംപ്രീതി ഉണ്ടായിരിക്കട്ടെ.

**ജനം**:- (അതാതു ദിവസത്തെ *ഗീതമോ, താഴെച്ചേർത്തിരിക്കുന്ന ഏതെങ്കിലും ഒരു ഗീതമോ ചൊല്ലുന്നു)

('കൂക്കോയോ' മട്ടിൽ)

1. യജമാനൻ വരുമന്നേര -
   ത്തുണർവുള്ളോരാ - യ്തൻ
   മുന്തിരിത്തോപ്പിൽ പണിയായി
   കാണ്മോരോ ധ - ന്യരാം

പകലെല്ലാം തൻ
കൂടെപ്പണിതോ -
ർക്കവനരകെട്ടി
പ്പരികർമ്മിച്ചീടും

താതനിരുത്തും മേശയ്ക്കായ്
പരിക - ർമ്മിക്കും - സുതൻ:
റൂഹ്ക്കുദിശാ പാറകലീത്താ
മുടയു - ന്നോരോ - മുടി
ഹാലേലുയ്യാ - ചൂടും മകുടത്തിൽ

**അല്ലെങ്കിൽ**

('സ്ലൂസ്കൂൻ ശൂറോ' പാട്ട്)

2. നി - ബിയന്മാരും - ജാതികളോ -
ടേവൻഗേ - ല്യോൻ
അറിയിച്ചാ - ശ്ലീഹന്മാരും
നയവാന്മാർ പുണ്യപ്പെട്ടോർ
സഹദേന്മാർ മൗദ്യാനന്മാർ
ദൈവത്തിൻ മാതാ - താനും
നല്ല മരിച്ചോർകളുമോർക്ക -
പ്പെട്ടീടുന്നിങ്ങവരുടെയാ -
പ്രാർത്ഥന ഞങ്ങൾക്കെപ്പോഴും
കോട്ടയതായിത്തീ - രേണം.

**അല്ലെങ്കിൽ**

(ക്രോലേ ആലോഹോ - എന്ന പാട്ട്)

3. മൂശേ - ആലോഹോ
മുള്ളു മര - ത്തിൽ നിന്ന്
അങ്ങു വിളി - ച്ചരുൾചെയ്തു;
'കൂടാരത്തിന്മേലും
കൂടെയതി - ന്നുള്ളതിലും
കൈക്കൊണ്ടെ - ന്നധികാരം
ഹാലേ - ലുയ്യാ ഉ ഹാലേലുയ്യാ
*കഹനൂസാ - നടത്തുക നീ.

---

* കഹനൂസാ - ആചാര്യവേല

**അല്ലെങ്കിൽ**

പരിശുദ്ധാ – ലയമുള്ളിൽ
സ്ക്കറിയാ തൻ – ധൂപത്തേ
കൈക്കൊണ്ട – കർത്താവെ
നിൻ ദാസ – ന്മാരെ നിന –
ച്ചിന്നടിയാരണയ്ക്കുന്ന
ഈ ധൂപം – കൈക്കൊണ്ട്
ഹാലേ – ലുയ്യാ – ഉ – ഹാലേ – ലുയ്യാ
ഇജ്ജനത്തിൽ നിരക്കണമെ.

**അല്ലെങ്കിൽ**
(കൂക്കോയോ മട്ടിൽ)

5. കർത്താവരുളിച്ചെയ്തു ഞാൻ ജീ – വന്റെയപ്പം
ലോകത്തെ പോഷിപ്പിപ്പാൻ മേലീന്നും വ – ന്നു
താതനയച്ചു – വചനമാമെന്നെ
കർഷകനെപ്പോൽ – ഗബ്രിയേൽ വിതച്ചു
നല്ലനിലം തുല്യം മറിയാം – കൈയ്ക്കൊണ്ടാളുദരേ
ദൂതസമാനം ത്രോണോസിൽ – പട്ടക്കാർ കൈയ്യിൽ,
ഹാലേലുയ്യാ – ഘോഷിച്ചീടുന്നു.

**അല്ലെങ്കിൽ**
('കൽമേദം' എന്ന പാട്ട്)

6. അഖിലം ഞാനാരാ – ഞ്ഞിട്ടും
ദൈവഭയത്തെ മികച്ചൊന്നും
ഞാൻ ദർശി – ച്ചില്ല;
തൽ സ്നേഹ – ത്താലേ
ധാർമ്മികനാം യൗസേപ്പാർന്നു
മെസ്രേം രാജ – ത്വം:
മഹിതൻ മൂശ വിഭാഗിച്ചാൻ
വടിയാൽ വാരി – ധിയെ
ഹാനനിയാദ്യന്മാരതിനാ – ൽ
അഗ്നിയിൽ നിന്നും രക്ഷിതരാ – യ്
തങ്കത്തേക്കാളതു – കാമ്യം
മധുവിലുമതുമധുരം – പാരം
ദൈവാരാ – ധനയെ
സ്നേഹിപ്പോ – ൻ ധന്യൻ.

ശുശ്രൂഷക്കാരൻ:– സ്തൗമെൻകാലോസ്

ജനം:– കുറിയേലായിസ്സോൻ.

## പ്രൊമിയോൻ

പട്ടക്കാരൻ:– നാം എല്ലാവരും പ്രാർത്ഥിച്ചു കർത്താവിനോടു അനുഗ്രഹങ്ങളും കരുണയും യാചിക്കണം.

**ജനം**:– അനുഗ്രഹിക്കുന്നവനായ കർത്താവേ, ഞങ്ങളോടു കരുണ ചെയ്തു ഞങ്ങളെ സഹായിക്കണമെ.

പട്ടക്കാരൻ:– സ്തുതിയും സ്തോത്രവും, പ്രാഭവവും പുകഴ്ചയും, മാഞ്ഞുപോകാത്ത നല്ല ഉന്നതിയും എല്ലായ്പ്പോഴും സദാ നേരത്തും ഇടവിടാതെ കരേറ്റുവാൻ ഞങ്ങൾ യോഗ്യരായിത്തീരണമേ.

(പ്രൊമിയോൻ കഴിഞ്ഞ് ധൂപം വയ്ക്കുന്നു)

ശുശ്രൂഷക്കാരൻ:– ബാറെക്മോർ, അനുഗ്രഹിക്കുന്നവനായ കർത്താവിന്റെ മുമ്പാകെയും, പുണ്യം നൽകുന്ന ബലിപീഠത്തിന്റെ മുമ്പാകെയും, ദിവ്യവും സ്വർഗ്ഗീയവുമായ ഈ വിശുദ്ധ രഹസ്യങ്ങളുടെ മുമ്പാകെയും, ഭയങ്കരമായ ഈ വിശുദ്ധ കുർബ്ബാനയുടെ മുമ്പാകെയും, ബഹുമാനപ്പെട്ട ഈ *പട്ടക്കാരന്റെ കൈകളാൽ കുന്തുരുക്കം വയ്ക്കപ്പെടുന്നു. നാം എല്ലാവരും പ്രാർത്ഥിച്ചു കർത്താവിനോട് അനുഗ്രഹങ്ങളും കരുണയും യാചിക്കണം.

**ജനം**:– അനുഗ്രഹിക്കുന്നവനായ കർത്താവേ! ഞങ്ങളോടു കരുണ ചെയ്തു ഞങ്ങളെ സഹായിക്കണമെ.

## ഹൂസോയോ

പട്ടക്കാരൻ:– (പുണ്യമാക്കുന്നവനും വെടിപ്പാക്കുന്നവനും.... ഇത്യാദി)

**ജനം**:– ആമ്മീൻ.

പട്ടക്കാരൻ:– (**സെദറാ**)

**ജനം:**– ആമ്മീൻ (മൊറിയെന്കാബേൽ) കർത്താവു അവിടുത്തെ ശുശ്രൂഷ കൈക്കൊള്ളുകയും, അവിടുത്തെ പ്രാർത്ഥനകളാൽ, ഞങ്ങളെ സഹായിക്കുകയും, ചെയ്യുമാറാകട്ടെ.

പട്ടക്കാരൻ:– (മെന്നാലോഹൊന്കാബേൽ....)
ദൈവത്തിൽ നിന്നു കടങ്ങൾക്കു പരിഹാരവും, പാപങ്ങൾക്കു മോചനവും, രണ്ടു ലോകങ്ങളിലും എന്നേക്കും നാം കൈക്കൊള്ളുമാറാകട്ടെ.

**ജനം**:– ആമ്മീൻ.

പട്ടക്കാരൻ:- (ധൂപക്കുറ്റി വാഴ്ത്തിക്കൊണ്ട്)
കാദീശ്... പരിശുദ്ധനായ പിതാവ് പരിശുദ്ധൻ.

**ജനം**:- ആമ്മീൻ.

പട്ടക്കാരൻ: കാദീശ്.... പരിശുദ്ധനായ പുത്രൻ പരിശുദ്ധൻ.

**ജനം**:- ആമ്മീൻ.

പട്ടക്കാരൻ: കാദീശ്.... ജീവനും വിശുദ്ധിയുമുള്ള റൂഹാ പരിശുദ്ധൻ: താൻ പാപിയായ തന്റെ ദാസന്റെ ധൂപകലശത്തെ ശുദ്ധീകരിക്കുകയും, നമ്മുടെ ആത്മാക്കൾ മേലും, നമ്മുടെ പിതാക്കന്മാരുടെയും സഹോദരന്മാരുടെയും, പ്രഭുക്കന്മാരുടെയും, ഗുരുക്കന്മാരുടെയും, മരിച്ചുപോയവരുടെയും, വി. സഭയുടെ മക്കളാകുന്ന വിശ്വാസികളായ സകല മരിച്ചുപോയവരുടെയും ആത്മാക്കൾ മേലും ദയ തോന്നി, രണ്ടു ലോകങ്ങളിലും കരുണ ചെയ്യുകയും ചെയ്യുന്നവനാകുന്നു. ബത്രൈഹൂൻ ഒൽമേല ഓ - ലം ഒൽമീൻ.

**ജനം**:- ആമ്മീൻ.

ശുശ്രൂഷക്കാരൻ: - ബാറെക്മോർ, ദിവ്യജ്ഞാനം ശ്രദ്ധിച്ചുകൊണ്ട്, നാം എല്ലാവരും നല്ലവണ്ണം നിന്ന്, *ബഹുമാനപ്പെട്ട പട്ടക്കാരന്റെ പ്രാർത്ഥന ഏറ്റു ചൊല്ലണം.

പട്ടക്കാരൻ:- സർവ്വശക്തിയുള്ള പിതാവും, ആകാശത്തിന്റെയും ഭൂമിയുടെയും

ശുശ്രൂഷക്കാരൻ:- കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ, സകലത്തിന്റെയും സ്രഷ്ടാവുമായ സത്യ ഏകദൈവത്തിൽ (ഞങ്ങൾ വിശ്വസിക്കുന്നു).

ദൈവത്തിന്റെ ഏകപുത്രനും, സർവ്വലോകങ്ങൾക്കും മുമ്പേ പിതാവിൽ നിന്നു ജനിച്ചവനും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും, സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവനും, സകലവും താൻ മുഖാന്തിരമായി നിർമ്മിച്ചവനും, മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി തിരുമനസ്സായപ്രകാരം + സ്വർഗ്ഗത്തിൽ നിന്നിറങ്ങി, വി. റൂഹായാൽ, ദൈവമാതാവായ വി. കന്യകമറിയാമിൽ നിന്ന് + ശരീരിയായിത്തീർന്നു മനുഷ്യനായി, പൊന്തിയോസ് പീലാത്തോസിന്റെ ദിവസങ്ങളിൽ ഞങ്ങൾക്കു

* മേല്പട്ടക്കാരനാണെങ്കിൽ "വന്ദ്യപിതാവിന്റെ" എന്നും കാതോലിക്കായോ പാത്രിയർക്കീസോ എങ്കിൽ "ശ്രേഷ്ഠമഹാപുരോഹിതന്റെ" എന്നും പറയണം.
+ കുരിശു വരയ്ക്കണം

വേണ്ടി + കുരിശിൽ തറയ്ക്കപ്പെട്ട്, കഷ്ടത അനുഭവിച്ചു മരിച്ച്, അടക്കപ്പെട്ട്, മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റ്, സ്വർഗ്ഗത്തിലേയ്ക്കു കരേറി, തന്റെ പിതാവിന്റെ വലത്തുഭാഗത്ത് ഇരുന്നവനും, ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ, തന്റെ വലിയ മഹത്വത്തോടെ ഇനിയും വരുവാനിരിക്കുന്നവനും, തന്റെ രാജ്യത്തിനു അവസാനമില്ലാത്തവനുമായ യേശുമിശിഹാ ആയ ഏക കർത്താവിലും (ഞങ്ങൾ വിശ്വസിക്കുന്നു).

സകലത്തെയും ജീവിപ്പിക്കുന്ന കർത്താവും, പിതാവിൽ നിന്നു പുറപ്പെട്ടു, പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനും, നിബിയന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവനുമായ, ജീവനും വിശുദ്ധിയുമുള്ള ഏക റൂഹായിലും, കാതോലികവും ശ്ലൈഹികവുമായ ഏക വിശുദ്ധ സഭയിലും (ഞങ്ങൾ വിശ്വസിക്കുന്നു).

പാപമോചനത്തിന് മാമോദീസാ ഒരിക്കൽ മാത്രമാകുന്നുവെന്നു ഞങ്ങൾ ഏറ്റുപറഞ്ഞ്, മരിച്ചുപോയവരുടെ ഉയിർപ്പിനും, വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു.

**ജനം:-** ആമ്മീൻ.*

(‘ഹോ ഏദോനോ’ എന്ന പാട്ട്)

1. യാചിക്കേണ്ടും സമയമിതാ:
മോചിക്കും നാഴിക ഇതുതാൻ:
ഇതു നമസ്ക്കാരത്തിൻ സമയം:
ഇതുതന്നേ കരുണാസമയം.

2. ഉന്നതപദവിയിലേറിയിതാ
ഇന്നിപ്പോൾ പട്ടക്കാരൻ*
അനുഭവിച്ചീടുന്നോർക്കായി
അനുഷ്ഠിക്കുന്നീ കുർബ്ബാന.

3. പ്രിയരേ ഇതു കരുണയുടേയും
അലിവിന്റെയും സമയം താൻ
സത്യസ്നേഹത്തോടെ സമാ -
ധാനം നൽകും സമയം താൻ.

4. ദൂരസ്ഥർ *സവിധസ്ഥരുമായ്
തമ്മിൽ നിരക്കും സമയം താൻ

* ആമ്മീൻ - അങ്ങനെ തന്നെ * മേല്പട്ടക്കാരനാണെങ്കിൽ “വന്ദ്യപിതാവിന്റെ” എന്നും കാതോലിക്കായോ പാത്രിയർക്കീസോ എങ്കിൽ “ശ്രേഷ്ഠമഹാപുരോഹിതന്റെ” എന്നും പറയണം. * ശ്രേഷ്ഠാചാര്യൻ - മുഖ്യാചാര്യൻ * സവിധസ്ഥർ - സമീപസ്ഥർ

അതിനാൽ സോദരരേ വരുവീ -
നൊരുപോൽ കരുണയിരന്നീടാം.

5. നാഥാ കൃപ ചെയ്തീടണമെ
നാഥാ കൃപചെയ്യുക കനിവാൽ
നാഥാ ഉത്തരമരുളിച്ചെയ്
തടിയാരൊടു കൃപചെയ്യണമെ.

6. നല്ലവനെ ഞങ്ങടെ ബലഹീ -
നതയോടുത്തരമരുളണമെ.
നാമെല്ലാവരുമൊത്തൊരുമി -
ച്ചട്ടഹസിച്ചുരചെയ്യേണം.

ശുശ്രൂഷക്കാരൻ:- ബാറെക്മോർ, *സ്തൗമെൻ കാലോസ് -

**ജനം**:- *കുറിയേലായിസ്സോൻ.

## രണ്ടാം ഭാഗം

### ഒന്നാം അദ്ധ്യായം

പട്ടക്കാരൻ:- (പദവി മേൽ കയറിനിന്നുകൊണ്ടു സമാധാനത്തെക്കുറിച്ചുള്ള പ്രാർത്ഥന).

ജനം:- ആമ്മീൻ.

പട്ടക്കാരൻ:- നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

**ജനം**:- അവിടുത്തെ ആത്മാ - വിനും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ:- (സമാധാനം കൊടുക്കുന്നു).

ശുശ്രൂഷക്കാരൻ:- ബാറെക്മോർ: നമ്മുടെ ദൈവമായ കർത്താവിന്റെ സ്നേഹം മൂലം, പരിശുദ്ധവും ദിവ്യവുമായ ചുംബനത്താൽ, ഓരോരുത്തനും അവനവന്റെ അടുത്തവനു തമ്മിൽ തമ്മിൽ സമാധാനം കൊടുക്കണം.

**ജനം**: - ദൈവമായ കർത്താവേ, ഞങ്ങളുടെ ആയുഷ്ക്കാലം മുഴുവനും - ഈ സമാധാനത്തിനു ഞങ്ങളെ യോഗ്യരാക്കണമെ.

(ശ്ലോമ്മോബലിവേദീശ്ലോമ്മോ.... പോലെ)

1. അന്യോന്യം ശ്ലോമ്മാ നൽകിൻ
കർത്താവിൻ ശ്ലോമ്മാനമ്മിൽ

---

* സ്തൌമെൻകാലോസ് - നാം നല്ലവണ്ണം നിൽക്കണം * കുറിയേലായിസ്സോൻ - കർത്താവേ, കരുണ ചെയ്യണമേ

വാസം ചെയ്തീടട്ടെന്നും
തമ്മിൽ ചുംബിക്കേണം നാം –
തൽ ശ്ലോമ്മായും ശൈനോയും –
നമ്മെ കാക്കെട്ടെന്നാളും.

2. മാളികയിൽ ശിഷ്യന്മാരോ –
ടുത്ഥാനത്തിൻ നാളുകളിൽ –
നാഥൻ കല്പിച്ചാനേവം.
ശ്ലോമ്മാ, പ്രിയരെ, നിങ്ങളിലീ
ശ്ലോമ്മാ വാഴട്ടെന്നാളും
ലോകാന്ത്യത്തോളം തന്നെ.

3. അന്യോന്യം സ്നേഹിക്കണമെ
ന്നോതിയ നാഥാ, നിൻ സ്നേഹം
വാണീടണമെങ്ങളിലെന്നും
സ്തുതി, ദൈവത്തിന്നുയരത്തിൽ
ഭൂതലമെങ്ങും നൽ ശാന്തി –
മാനവരിടയിൽ സംപ്രീതി.

ശുശ്രൂഷക്കാരൻ:– കൊടുക്കപ്പെട്ടിരിക്കുന്ന പരിശുദ്ധവും ദിവ്യവുമായ ഈ സമാധാനത്തിനു ശേഷം കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം.

**ജനം:**– ഞങ്ങളുടെ കർത്താവും ഞങ്ങളുടെ ദൈവവുമേ, നിന്റെ തിരു മുമ്പാകെ ഞങ്ങൾ തല കുനിക്കുന്നു.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം:**– ആമ്മീൻ.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം:**– ആമ്മീൻ.

പട്ടക്കാരൻ:– (ശോശപ്പാ ആഘോഷിക്കുന്നു)

ശുശ്രൂഷക്കാരൻ:– ബാറെക്മോർ: സഹോദരങ്ങളേ, നാം എല്ലാവരും ഭംഗിയോടും, ഭയത്തോടും, വണക്കത്തോടും, വെടിപ്പോടും, വിശുദ്ധിയോടും, സ്നേഹത്തോടും, സത്യവിശ്വാസത്തോടും, ദൈവഭക്തിയോടും കൂടെ നിന്ന്, (*ബഹുമാനപ്പെട്ട ഈ പട്ടക്കാരന്റെ) കൈകളാൽ നമ്മുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഭയങ്കരവും പരിശുദ്ധവുമായ ഈ കുർബ്ബാനയിൽ സൂക്ഷിക്കണം. എന്തെന്നാൽ നാം എല്ലാവർക്കും വേണ്ടി ജീവനുള്ള ബലിയെ സകലത്തിന്റെയും ഉടയവനായ പിതാവാം ദൈവത്തിനു നിരപ്പിലും സമാധാനത്തിലും അണയ്ക്കുന്നു.

**ജനം**:– (ഈ കുർബ്ബാന) അനുഗ്രഹങ്ങളും സമാധാനവും – ബലിയും സ്തോത്രവുമാ – കുന്നു.

**രണ്ടാം അദ്ധ്യായം**

പട്ടക്കാരൻ:– (പടിഞ്ഞാറോട്ടു തിരിഞ്ഞ് റൂശ്മാ ചെയ്തുകൊണ്ട്) പിതാവാം ദൈവത്തിന്റെ സ്നേഹവും....

**ജനം**:– ആമ്മീൻ: അവിടുത്തെ ആത്മാവോടുകൂടെയും ഉണ്ടാ – യിരിക്കട്ടെ.

പട്ടക്കാരൻ:– (കൈകൾ ഉയർത്തിക്കൊണ്ട്) ഈ നാഴികയിൽ നാം എല്ലാവരുടെയും ബോധങ്ങളും....

**ജനം**:– ഞങ്ങളുടെ ബോധങ്ങളും, വിചാരങ്ങളും ഹൃദയങ്ങളും – ദൈവമായ കർത്താവിങ്കൽ – ഇരിക്കുന്നു.

പട്ടക്കാരൻ:– ഭയത്തോടുകൂടി കർത്താവിനെ നമുക്കു സ്തോത്രം ചെയ്യാം.

**ജനം**:– ഭയത്തോടുകൂടി കർത്താവിനെ സ്തോത്രം ചെയ്യുന്നതു യുക്തവും ന്യായവും ആകു – ന്നു.

പട്ടക്കാരൻ:– (കുർബ്ബാന മേൽ കൈകൾ ആഘോഷിക്കുന്നു)

പട്ടക്കാരൻ:– ഒരു പ്രാർത്ഥന.

**ജനം**:– തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ – പരിശുദ്ധൻ – പരിശുദ്ധൻ – പരിശുദ്ധൻ – ഉയരങ്ങളിൽ ഊശാന... ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ – വന്നവനും വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു – ഉയരങ്ങളിൽ സ്തുതി.

പട്ടക്കാരൻ:– (ബാറേക് ഉകാദേശ് എന്നു പറഞ്ഞുകൊണ്ട് അപ്പം വാഴ്ത്തുന്നു)

**ജനം**:– ആമ്മീൻ.

പട്ടക്കാരൻ:– (വീഞ്ഞു വാഴ്ത്തുന്നു)

**ജനം**:– ആമ്മീൻ.

പട്ടക്കാരൻ:– എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം നിങ്ങൾ ചെയ്വിൻ.

---

* മേല്പട്ടക്കാരനാണെങ്കിൽ “വന്ദ്യപിതാവിന്റെ” എന്നും കാതോലിക്കായോ പാത്രിയർക്കീസോ എങ്കിൽ “ശ്രേഷ്ഠമഹാപുരോഹിതന്റെ” എന്നും പറയണം.

**ജനം**:- ഞങ്ങളുടെ കർത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുകയും, നിന്റെ ഉയിർത്തെഴുന്നേല്പിനെ ഞങ്ങൾ ഏറ്റുപറയുകയും, നിന്റെ രണ്ടാമത്തെ എഴുന്നെള്ളത്തിന്നായി ഞങ്ങൾ നോക്കിപ്പാർക്കുകയും ചെയ്യുന്നു. നിന്റെ അനുഗ്രഹങ്ങൾ ഞങ്ങൾ എല്ലാവരുടെ മേ - ലും ഉണ്ടായിരിക്കണമെ.

**ഗീതം**

(സുറിയാനി)

മൌത്തൊക്മോറാൻ - മെസ - അഹദീനാൻ
വ്ബക്യോമ്തൊക് - മൌദേ - നാൻ
വൽമേ സീസൊക് - ഹൊയ്ദ്തർത്തേൻ മ്സാ - ക്കേനാൻ
വ്റഹമയ്ക്നെഹവൂൻ - അൽകൂലാൻ

**(മലയാളം)**

നാഥാ, നിൻ മൃതിയോ - ർത്തെങ്ങൾ
നിന്നുത്ഥാനമതേ - റ്റോതീ
കാക്കുന്നൂ നിൻ പുനരാ - ഗമനം
വാഴ്വരുളുക - ഞങ്ങൾ - ക്കെന്നും

പട്ടക്കാരൻ:- (ഓർമ്മപ്രാർത്ഥനയും കൃതജ്ഞതയും)

**ജനം**:- സർവ്വശക്തിയുള്ള പിതാവാം ദൈവമേ, - ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ. ദൈവമായ കർത്താവേ, നിന്നെ ഞങ്ങൾ സ്തുതിക്കുകയും വാഴ്ത്തുകയും വന്ദിക്കുകയും - നിന്നോടു ഞങ്ങൾ അപേക്ഷിക്കുകയും ചെയ്യുന്നു - ഉത്തമനായുള്ളോവേ, കരുണ തോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമെ.

പട്ടക്കാരൻ:- (രഹസ്യത്തിൽ ക്രൊയിത്തോദ്റൂഹാ' - പരിശുദ്ധാത്മാഹ്വാനം - ചൊല്ലിക്കൊണ്ട് കൈകൾ ആഘോഷിക്കുന്നു)

ശുശ്രൂഷക്കാരൻ:- ബാറെക്മോർ. എന്റെ വാത്സല്യമുള്ളവരേ, ജീവനുള്ള പരിശുദ്ധ റൂഹാ - സ്വർഗ്ഗമാകുന്ന മേലുള്ള ഉയരങ്ങളിൽനിന്നു പ്രതാപത്തോടുകൂടി ഇറങ്ങി, വയ്ക്കപ്പെട്ടിരിക്കുന്ന ഈ പരിശുദ്ധ കുർബ്ബാന മേൽ പൊരുന്നി ആവസിച്ച്, അതിനെ ശുദ്ധീകരിക്കുന്ന ഈ നാഴിക എത്ര ഭയങ്കരവും, ഈ സമയം എത്ര ഭ്രമിക്കത്തക്കതുമാകുന്നു. നിങ്ങൾ അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ടു പ്രാർത്ഥിപ്പിൻ.

**ജനം**:- ഞങ്ങളെല്ലാവരോടും കൂടെ സമാധാനവും - ഞങ്ങളെല്ലാവർക്കും സംപ്രീതിയും ഉണ്ടായിരിക്കേണമെ.

പട്ടക്കാരൻ:- കർത്താവേ, എന്നോടുത്തരമരുളിച്ചെയ്യണമെ....

**ജനം**:- കുറിയേലായിസ്സോൻ - കുറിയേലായിസ്സോൻ - കുറിയേലായിസ്സോൻ.

പട്ടക്കാരൻ:- (പീലാസാ മേൽ കൈ ആഘോഷിക്കുന്നു)

**ജനം**:- ആമ്മീൻ.

പട്ടക്കാരൻ:- (കാസാ മേൽ കൈ ആഘോഷിക്കുന്നു)

**ജനം**:- ആമ്മീൻ.

പട്ടക്കാരൻ:- ഒരു പ്രാർത്ഥന.

**ജനം**:- ആമ്മീൻ.

## മൂന്നാം അദ്ധ്യായം

### 1-ാം തുബ്ദേൻ

(ജീവനോടിരിക്കുന്ന ആത്മീയ പിതാക്കൾക്കു വേണ്ടി)

ശുശ്രൂഷക്കാരൻ:- ബാറെക്മോർ: ഇന്നും ഈ ആയുഷ്ക്കാലത്തും നമ്മുടെ അദ്ധ്യക്ഷന്മാരായിരുന്ന്, നാലു ഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ വിശുദ്ധ സഭകളെ മേയിച്ചുഭരിക്കുന്ന ശുദ്ധിമാന്മാരും, ബഹുമാനപ്പെട്ടവരും, ഭാഗ്യവാന്മാരുമായി ദൈവത്താൽ നിലനിർത്തപ്പെട്ടുപോരുന്ന നമ്മുടെ പാത്രിയർക്കീസന്മാരായ ആബൂൻ മാർ ഇഗ്നാത്യോസിനു വേണ്ടിയും, ആബൂൻ മാർ ബസ്സേലിയോസിനു വേണ്ടിയും, ആബൂൻ മാർ ഗ്രീഗോറിയോസിനു വേണ്ടിയും, നമ്മുടെ മേല്പട്ടക്കാരൻ ആബൂൻ മാർ *(ഇന്നാർക്കു) വേണ്ടിയും, സത്യവിശ്വാസികളായ ശേഷമുള്ള സകല എപ്പിസ്ക്കോപ്പന്മാർക്കു വേണ്ടിയും, മഹത്തും ഭയങ്കരവും, പരിശുദ്ധവുമായ ഈ സമയത്തു ദൈവമായ കർത്താവിനോടു നാം അപേക്ഷിച്ചു പ്രാർത്ഥിക്കണം.

**ജനം**:- കുറിയേലായിസ്സോൻ.

പട്ടക്കാരൻ:- (ഒരു പ്രാർത്ഥന)

**ജനം**:- ആമ്മീൻ.

### 2-ാം തുബ്ദേൻ

(ജീവനോടിരിക്കുന്ന വിശ്വാസികളായ സഹോദരങ്ങൾക്കു വേണ്ടി)

ശുശ്രൂഷക്കാരൻ:- ബാറെക്മോർ: സർവ്വശക്തിയുള്ള ദൈവമായ കർത്താവേ! പലവിധമായ കഠിന പരീക്ഷകളിൽ അകപ്പെട്ടു നിന്നിൽ ആശ്രയിച്ചിരിക്കുന്നവരുടെ രക്ഷയ്ക്കുവേണ്ടിയും, വേഗത്തിൽ നീ അവരെ ദർശി

---

* ഇടവകമെത്രാപ്പോലീത്തായുടെയോ, സന്നിഹിതരായിരിക്കുന്ന മെത്രാപ്പോലീത്താമാരുടെയോ പേരുപറയണം.

ക്കുന്നതിനു വേണ്ടിയും, ഈ നാഴികയിലും, ഈ സമയത്തും ഞങ്ങൾ ഓർക്കുവാനായിട്ട് നിസ്സാരരും ബലഹീനരുമായ ഞങ്ങളോടു മുൻകൂട്ടി കല്പിച്ചു ഞങ്ങളെ താല്പര്യപ്പെടുത്തിയിട്ടുള്ള വിശ്വാസികളും, സത്യക്രിസ്ത്യാനികളുമായ ഞങ്ങളുടെ സഹോദരങ്ങളെ എല്ലാവരേയും ഞങ്ങൾ ഓർക്കുന്നു. ദൈവത്താൽ പാലിക്കപ്പെട്ടിരിക്കുന്ന ഈ വിശുദ്ധസഭയുടെ മക്കളാകുന്ന വിശ്വാസികളായ എല്ലാവർക്കും, അന്യോന്യം ഐക്യവും അഭിവൃദ്ധിയും ഉണ്ടാകുവാനായിട്ടും അവർ സുകൃതമുള്ളവരായി തീരുവാനായിട്ടും, കർത്താവിനോടു നാം പ്രാർത്ഥിക്കണം.

**ജനം**:– കുറിയേലായിസ്സോൻ.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം**:– ആമ്മീൻ.

## 3–ാം തുബ്ദേൻ

(ജീവിച്ചിരിക്കുന്ന വിശ്വാസികളായ ഭരണകർത്താക്കൾക്കു വേണ്ടി)

ശുശ്രൂഷക്കാരൻ: ബാറെക്മോർ: നാലു ഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ സഭകളെയും, ദയാറാകളെയും, സത്യവിശ്വാസത്തിൽ നിലനിർത്തി ഉറപ്പിച്ച വിശ്വാസികളും, സത്യക്രിസ്ത്യാനികളുമായ സകല ഭരണകർത്താക്കളെയും ഞങ്ങൾ ഓർക്കുന്നു. പട്ടക്കാരും വിശ്വാസികളായ ജനങ്ങളുടെ സംഘവും, ക്രിസ്ത്യാനിസമൂഹം മുഴുവനും സുകൃതമുള്ളവരായിത്തീരുവാനായിട്ടു കർത്താവിനോടു നാം പ്രാർത്ഥിക്കണം.

**ജനം**:– കുറിയേലായിസ്സോൻ.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം**:– ആമ്മീൻ.

## 4–ാം തുബ്ദേൻ

(ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും ഓർമ്മ)

ശുശ്രൂഷക്കാരൻ:– ബാറെക്മോർ: ഭൂമിയിലെ സകല വംശങ്ങളിൽ നിന്നും ഭാഗ്യങ്ങൾക്കു യോഗ്യതയുള്ളവളും വിശുദ്ധിയുള്ളവളും, മഹത്വമുള്ളവളും, അനുഗ്രഹിക്കപ്പെട്ടവളും, നിത്യകന്യകയും, ഭാഗ്യവതിയുമായ ദൈവമാതാവായ മറിയാമ്മിനെ ഞങ്ങൾ ഓർക്കുന്നു. അവളോടു കൂടെ പരിശുദ്ധന്മാരായ നിബിയന്മാരെയും, പ്രസംഗക്കാരായ ശ്ലീഹന്മാരെയും, ഏവൻഗേലിസ്ഥന്മാരെയും, സഹദേന്മാരെയും, മൌദ്യാനന്മാരെയും, ഭാഗ്യവാനും തന്റെ യജമാനന്റെ മുന്നോട്ടക്കാരനുമായ മാർ യൂഹാനോൻ മാംദാനയേയും, ശെമ്മാശ്ശന്മാരിൽ പ്രധാനിയും, സഹദേന്മാരിൽ മുമ്പനുമായ പരിശുദ്ധനും,

മഹത്വമുള്ളവനുമായ മാർ സ്തേപ്പാനോസിനെയും, ശ്ലീഹന്മാരിൽ തലവന്മാരായ ഉന്നതപ്പെട്ട മാർ പത്രോസിനെയും, മാർ പൗലോസിനെയും, ശേഷം സകല ശുദ്ധിമാന്മാരെയും ശുദ്ധിമതികളെയും ഒന്നുപോലെ നാം ഓർക്കണം. അവരുടെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ. കർത്താവിനോടു നാം പ്രാർത്ഥിക്കണം.

**ജനം**:- കുറിയേലായിസ്സോൻ.

പട്ടക്കാരൻ:- (ഒരു പ്രാർത്ഥന)

**ജനം**:- ആമ്മീൻ.

## 5-ാം തുബ്ദേൻ

(നിദ്ര പ്രാപിച്ച ആത്മീയ പിതാക്കന്മാരുടെയും മല്പാന്മാരുടെയും ഓർമ്മ)

ശുശ്രൂഷക്കാരൻ:- ബാറെക്മോർ: ശ്ലൈഹികവും കുറ്റമില്ലാത്തതുമായ ഏകവിശ്വാസത്തെ പാലിച്ചു ഞങ്ങൾക്ക് ഏല്പിച്ചുതന്നവരായി, ശുദ്ധിമാന്മാരുടെ സ്ഥലത്തു ശുദ്ധതയോടെ മുമ്പുകൂട്ടി നിദ്രപ്രാപിച്ചു വിശ്രമിക്കുന്നവരെയും, നിഖ്യായിലും കുസ്തന്തീനോപോലീസിലും, എപ്പേസോസിലും വച്ചുണ്ടായ പുണ്യപ്പെട്ടവയും, പരിശുദ്ധങ്ങളുമായ മൂന്നു പൊതു സുന്നഹദോസുകളെയും, അവയിലുണ്ടായിരുന്ന നീതിമാന്മാരും, മല്പാന്മാരും, സ്തുതിക്കപ്പെട്ടവരും, ദൈവത്തെ ധരിച്ചവരുമായ ഞങ്ങളുടെ പിതാക്കന്മാരെയും, ഊർശ്ലേമിന്റെ ഒന്നാമത്തെ പ്രധാനാചാര്യനും, പുണ്യവാനും, ശ്ലീഹായും, സഹദായുമായ യാക്കോബും, ഇഗ്നാത്യോസും, ക്ലീമ്മീസും, ദീവന്നാസ്യോസും, അത്താനാസ്യോസും, യൂലീയോസും, ബസ്സേലിയോസും, ഗ്രീഗോറിയോസും, ദീയസ്ക്കോറോസും, തീമോത്തിയോസും പീലക്സീനോസും, അന്തീമോസും, ഈയാവാനീസും, വചനമായ ദൈവം ശരീരിയായിത്തീർന്നുവെന്നു, നമ്മുടെ കർത്താവേശുമശിഹായുടെ മനുഷ്യാവതാരത്തെക്കുറിച്ചു സ്പഷ്ടമായി തെളിയിച്ചവനും, സത്യവാനും, ഉന്നത ഗോപുരവുമായ പ്രസിദ്ധനായ മാർ കൂറിലോസും, സുറിയാനിക്കാരുടെ കിരീടവും, ദൈവത്തിന്റെ വിശുദ്ധ സഭ മുഴുവന്റെയും വിവേകമുള്ള വായും, തൂണും, മല്പാനും, പുഷ്പങ്ങൾ കൊണ്ടു നിറഞ്ഞ മേച്ചിൽസ്ഥലവും, മറിയാം സംശയം കൂടാതെ ദൈവമാതാവെന്നു എല്ലായ്പ്പോഴും പ്രസംഗിച്ചവനുമായ ഞങ്ങളുടെ പാത്രിയർക്കീസ് മാർ സേവേറിയോസും, സത്യവിശ്വാസത്തെ നിലനിർത്തിയ നീതിമാനും, പരിശുദ്ധനുമായ ഞങ്ങളുടെ ബാവാ മാർ യാക്കോബ് ബൂർദാനായും, മാർ അപ്രേമും, മാർ യാക്കോബും, മാർ ഇസഹാക്കും, മാർ ബാലായിയും, ദുഃഖിതന്മാരിൽ തലവനായ മാർ ബർസൗമ്മായും, മാർ ശെമഓൻ ദെസ്തുനിയും, തെരഞ്ഞെടുക്കപ്പെട്ട മാർ അബഹായുമായ ഞങ്ങളുടെ പിതാക്കന്മാരെയും, ചൊവ്വുള്ളതും കുറ്റമില്ലാ

ത്തതുമായ ഏകവിശ്വാസത്തെ പാലിച്ചു ഞങ്ങൾക്ക് ഏല്പിച്ചുതന്നവരായി, ഇവരുടെ മുമ്പും, ഇവരോടു കൂടെയും, ഇവരുടെ പിമ്പുള്ളവരെയും, ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ. കർത്താവിനോടു നാം പ്രാർത്ഥിക്കണം.

**ജനം:**– കുറിയേലായിസ്സോൻ.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം:**– ആമ്മീൻ.

## 6–ാം തുബ്ദേൻ

(നിദ്ര പ്രാപിച്ച വിശ്വാസികൾക്കു വേണ്ടി)

ശുശ്രൂഷക്കാരൻ:– ബാറെക്മോർ: അരൂപികളുടെയും സകല ജഡങ്ങളുടെയും ഉടയവനായിരിക്കുന്ന പിതാവാം ദൈവമേ! സത്യവിശ്വാസത്തിൽ മുൻകൂട്ടി നിദ്ര പ്രാപിച്ചു വിശ്രമിച്ചു നിന്റെ അടുക്കൽ വന്നുചേർന്നവരായ ഈ പരിശുദ്ധ മദ്ബഹായിൽ നിന്നും, ഈ പള്ളിയിൽ നിന്നും ഈ സ്ഥലത്തു നിന്നും, എല്ലാ ഭാഗങ്ങളിൽ നിന്നും, സ്നേഹത്തോടും സത്യവിശ്വാസത്തോടും കൂടി വാങ്ങിപ്പോയിരിക്കുന്ന വിശ്വാസികളായ സകല മരിച്ചുപോയവരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ ആത്മാക്കളെയും അരൂപികളെയും തന്റെ അടുക്കലേയ്ക്ക് എടുത്തുകൊണ്ടവനായ നമ്മുടെ ദൈവമായ മശിഹായോടു, ധാരാളമായ തന്റെ അനുഗ്രഹങ്ങൾ മൂലം കടങ്ങളുടെ പരിഹാരത്തിനും പാപമോചനത്തിനും അവരെ യോഗ്യരാക്കുവാനും, നമ്മെയും അവരെയും തന്റെ സ്വർഗ്ഗരാജ്യത്തിൽ ചേർത്തുകൊള്ളുവാനുമായിട്ട് നാം അപേക്ഷിച്ചു പ്രാർത്ഥിച്ചു മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ എന്ന് അട്ടഹസിച്ചു പറയണം.

**ജനം:**– കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം:**– (ദൈവമേ) സത്യവിശ്വാസത്തോടു കൂടി ഞങ്ങളിൽ നിന്നു വാങ്ങിപ്പോയിരിക്കുന്ന – സകല മരിച്ചവരെയും – നീ ആശ്വസിപ്പിച്ചു പുണ്യപ്പെടുത്തണമെ – മനസ്സോടും മനസ്സു കൂടാതെയും – അറിവോടും അറിവു കൂടാതെയും നിന്റെ തിരുമുമ്പിൽ – ഞങ്ങളും അവരും ചെയ്തുപോയിട്ടുള്ള പിഴകളെ ക്ഷമിക്കണമെ.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം:**– ആമ്മീൻ: (തന്റെ തിരുനാമം) ഇരുന്ന പ്രകാരം തന്നെ ഇരിക്കു

കയും - തലമുറ തലമുറകളായി സകല തലമുറകൾ വരെയും - ലോകാ ലോകങ്ങളോളവും സ്ഥിതി ചെയ്കയും ചെയ്യുന്നു: ആ - മ്മീൻ.

പട്ടക്കാരൻ:- നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

ജനം:- അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ.

പട്ടക്കാരൻ:- (പടിഞ്ഞാറോട്ടു തിരിഞ്ഞ് റൂശ്മ ചെയ്തുകൊണ്ട്)
വലിയവനും നമ്മുടെ രക്ഷിതാവുമായ യേശുമശിഹാ ആയ ദൈവത്തിന്റെ അനുഗ്രഹങ്ങൾ....

പട്ടക്കാരൻ:- (തിരശ്ശീല ഇട്ടതിന്റെ ശേഷം ഖണ്ഡിപ്പിന്റെ ശുശ്രൂഷ)

ജനം:- **(കാസോലിക്കി)**

(അതാതു ദിവസത്തെ പാട്ട്)

**അല്ലെങ്കിൽ**

(ബ്തറഗൊ ദീലോക് - എന്ന പാട്ട്)

1. അൻപുടയോ - നേ - നിൻവാതിൽ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
മുട്ടുന്നൂ - ദാ - സർ നാദം
കുറിയേ - ലാ - യിസ്സോൻ.

2. ആവശ്യ - ത്താൽ - യാചിക്കും
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
അടിയാ - രേ - തള്ളീടല്ലേ
കുറിയേ - ലാ - യിസ്സോൻ.

3. അലിവൊടു - ശി - ക്ഷിച്ചടിയാരെ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
അരിശം നീ - ക്കി - ക്കാക്കണമെ.
കുറിയേ - ലാ - യിസ്സോൻ.

4. വാതിൽ തുറ - ന്നീ - പ്രാർത്ഥനയിൻ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
നാദംകേ - ട്ടേ - കീടണമെ.
കുറിയേ - ലാ - യിസ്സോൻ.

5. നിന്നെ വിളി - ക്കു - ന്നേ നാഥാ,
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
നിന്നുതവി - ക്കായ് - ബലഹീനർ
കുറിയേ - ലാ - യിസ്സോൻ.

6. നല്ലവനേ - കാ - രുണ്യത്താൽ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
നൽകണമേ - യാ - ചിപ്പുകളെ
കുറിയേ - ലാ - യിസ്സോൻ.

7. കർത്താവേ - കാ - രുണ്യത്താൽ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
കനിവടിയാ - രിൽ - ചെയ്യണമെ
കുറിയേ - ലാ - യിസ്സോൻ.

8. നന്മനിറ - ഞ്ഞോ - നേയെന്റെ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
തിന്മകളേ - നീ - യോർക്കരുതേ
കുറിയേ - ലാ - യിസ്സോൻ.

**അല്ലെങ്കിൽ**

('സ്രോപ്പെദ് നൂറോ' എന്ന മട്ടിൽ)

1. സ്രാപ്പികളെ - ക്ക - ണ്ടേശായാ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
ബെസ്ക്കുദിശാ - യിൽ - നിൻമുമ്പിൽ
കുറിയേ - ലാ - യിസ്സോൻ.

2. ചിറകുകളാ - റാ - റുള്ളവരായ്
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
എരിതീയാ - മാ - ത്മാക്കളവർ
കുറിയേ - ലാ - യിസ്സോൻ.

3. കാണായ്‌വാൻ - നിൻ - ദൈവത്വം
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
മുഖമവർ മൂ - ടു - ന്നിരുചിറകാൽ
കുറിയേ - ലാ - യിസ്സോൻ.

4. എരിയായ്‌വാൻ - നിൻ - ജ്വാലയതിൽ
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
ഇരുചിറകാ - ലേ - കാലുകളും
കുറിയേ - ലാ - യിസ്സോൻ.

5. അട്ടഹസി - ക്കു - ന്നിരുചിറകും
ഹാലേലുയ്യാ - ഉ - ഹാലേലുയ്യാ
കൊട്ടിയവർ - നി - ന്നിട്ടേവം

കുറിയേ – ലാ – യിസ്സോൻ.

6. പരിശുദ്ധൻ – നീ – പരിശുദ്ധൻ
ഹാലേലുയ്യാ – ഉ – ഹാലേലുയ്യാ
പരിശുദ്ധൻ – നീ – ദൈവസുതാ!
കുറിയേ – ലാ – യിസ്സോൻ.

7. പരിശുദ്ധൻ – നീ – നിൻപക്കൽ
ഹാലേലുയ്യാ – ഉ – ഹാലേലുയ്യാ
നിൻബഹുമാ – നം – സ്തുത്യമഹോ
കുറിയേ – ലാ – യിസ്സോൻ.

ശുശ്രൂഷക്കാരൻ:– കർത്താവിനോടു നാം പ്രാർത്ഥിക്കണം.

**ജനം**:– കുറിയേലായിസ്സോൻ.

**ലുത്തിനിയാ**

ശുശ്രൂഷക്കാരൻ:– സഹോദരങ്ങളേ, നിരപ്പിന്റെയും സമാധാനത്തിന്റെയും, അനുഗ്രഹങ്ങളുടെയും, കരുണയുടെയും ദൂതിനു നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങൾ യോഗ്യരായിത്തീരണമേ എന്ന് എല്ലായ്പ്പോഴും കർത്താവിനോടു നാം അപേക്ഷിക്കണം.

**ജനം**:– ഞങ്ങളുടെ കർത്താവേ, നിന്റെ കരുണയാൽ ഞങ്ങൾക്കു സംഗതിയാക്കണമെ.

ശുശ്രൂഷക്കാരൻ:– സഹോദരങ്ങളേ, പള്ളികൾക്കു നിരപ്പും, ദയറാകൾക്കു സമാധാനവും, അവയിലെ പട്ടക്കാർക്കു നല്ല കാവലും, അവയുടെ പ്രജകൾക്കു പുഷ്ടിയുള്ള കാലവും ഉണ്ടാകുവാനായിട്ട് എല്ലായ്പ്പോഴും കർത്താവിനോടു നാം അപേക്ഷിക്കണം.

**ജനം**:– കർത്താവേ, നിന്റെ കരുണയാൽ – ഞങ്ങളെ സമാധാനപ്പെടുത്തണമെ.

ശുശ്രൂഷക്കാരൻ:– സഹോദരങ്ങളേ, സൽപ്രവൃത്തികളാലും, നീതിയുള്ള വെടിപ്പായ പുണ്യനടപടികളാലും, ദൈവത്തിനിഷ്ടമുള്ള സത്യക്രിസ്ത്യാനികളായിരിപ്പാൻ എല്ലായ്പോഴും കർത്താവിനോടു നാം അപേക്ഷിക്കണം.

**ജനം**:– കർത്താവേ, നിന്റെ കരുണയാൽ ഞങ്ങളെ യോഗ്യരാക്കണമെ.

ശുശ്രൂഷക്കാരൻ:– സഹോദരങ്ങളേ, നാമും നമ്മുടെ മരിച്ചുപോയവരും, നമ്മുടെ സമൂഹം ഒക്കെയും, കെടാത്ത അഗ്നിയിൽ നിന്നും, ചാകാത്ത പുഴുവിൽ നിന്നും, കഠിനമായ വേദനയിൽ നിന്നും, കയ്പ്പേറിയ കരച്ചിലിൽ നിന്നും, അവസാനമില്ലാത്ത പല്ലുകടിയിൽ നിന്നും രക്ഷപെടുവാനായിട്ട്

എല്ലായ്പോഴും കർത്താവിനോടു നാം അപേക്ഷിക്കണം.

**ജനം**:- ഞങ്ങളുടെ കർത്താവേ, നിന്റെ സ്ലീബായാൽ - ഞങ്ങളെ രക്ഷിക്കണമെ.

ശുശ്രൂഷക്കാരൻ:- ശപിക്കപ്പെട്ടവരേ, നിങ്ങൾ എന്റെ അടുത്തുനിന്നു പോയി ദുഷ്ടന്മാരെയും അന്യായക്കാരെയും ദഹിപ്പിക്കുന്ന അഗ്നി അവകാശമായി അനുഭവിച്ചുകൊള്ളുവിൻ എന്ന് ഇടത്തുഭാഗത്തുള്ളവരോടു പറയുന്ന കയ്പേറിയതും, മരണകരവുമായ ശബ്ദത്തിൽ നിന്നു രക്ഷപ്പെടുവാനായിട്ട്, എന്റെ സഹോദരങ്ങളേ! എല്ലായ്പോഴും കർത്താവിനോടു നാം അപേക്ഷിക്കണം.

**ജനം**:- ഞങ്ങളുടെ കർത്താവേ, നിന്റെ സ്ലീബായാൽ ഞങ്ങളെ രക്ഷിക്കണമെ.

ശുശ്രൂഷക്കാരൻ:- എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, വന്ന് അകത്തു പ്രവേശിച്ച്, ലോകാരംഭത്തിനു മുമ്പു നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന രാജ്യം അവകാശമായി അനുഭവിച്ചുകൊള്ളുവിൻ എന്ന് വലത്തുഭാഗത്തുള്ളവരോടു പറയുന്ന സന്തോഷകരമായ ശബ്ദത്തിനു നാം യോഗ്യരായിത്തീരുവാനായിട്ട്, എന്റെ സഹോദരങ്ങളേ, എല്ലായ്പോഴും കർത്താവിനോടു നാം അപേക്ഷിക്കണം.

**ജനം**:- ഞങ്ങളുടെ കർത്താവേ, നിന്റെ കൃപയാൽ ഞങ്ങളെ യോഗ്യരാക്കണമെ.

ശുശ്രൂഷക്കാരൻ:- ഞങ്ങളുടെ ദൈവമായ കർത്താവേ, നിന്റെ അനുഗ്രഹങ്ങളാലും കരുണയാലും....

രോഗികൾക്കു പൂർണ്ണ സൗഖ്യവും, ഞെരുങ്ങിയിരിക്കുന്നവർക്ക് ആശ്വാസവും, ബന്ധിക്കപ്പെട്ടിരിക്കുന്നവർക്കു വിടുതലും, അകലെ പോയിരിക്കുന്നവർക്കു തിരിച്ചുവരവും, സമീപസ്ഥർക്കു നല്ല കാവലും (നൽകണമെ).

ഭിന്നിച്ചിരിക്കുന്നവർക്ക് ഐക്യവും സ്നേഹവും, ചിന്നിപ്പോയിരിക്കുന്നവർക്ക് ഒരുമിപ്പും, കാണാതെപോയിരിക്കുന്നവർക്കു കണ്ടെത്തലും, വിലപിച്ചിരിക്കുന്നവർക്കു ആശ്വാസവും, ക്ഷീണിച്ചിരിക്കുന്നവർക്കു വിശ്രമവും, അഗതികൾക്കു സന്തുഷ്ടിയും, വിധവമാർക്കു മനോധൈര്യവും സഹായവും, ദരിദ്രർക്കു പോഷണവും സംതൃപ്തിയും, പാപികൾക്കു പൂർണ്ണമോചനവും (നൽകണമെ).

ആചാര്യത്വത്തിനു നല്ല ഉന്നതിയും ശുശ്രൂഷകർക്കു വെണ്മയും കൊടുക്കുകയും, നിന്റെ നിരപ്പു ഭൂമിയിലെ രാജ്യങ്ങളിൽ വാഴുകയും, യുദ്ധങ്ങൾക്ക് ഒതുക്കവും, മരിച്ചവർക്ക് ആശ്വാസവും, ഞങ്ങൾക്കു കടങ്ങളുടെയും പാപ

ങ്ങളുടെയും മോചനവും നൽകണമെ.

**ജനം**:- ഞങ്ങളുടെ കർത്താവേ, നിന്റെ കൃപയാൽ ഞങ്ങൾക്ക് ഇവ നൽകണമെ.

ശുശ്രൂഷക്കാരൻ:- സഹോദരങ്ങളേ, വീണ്ടും ദൈവമാതാവായ വി. മറിയാമ്മിനെക്കുറിച്ചും, പരിശുദ്ധന്മാരെക്കുറിച്ചും, വിശ്വാസികളായ മരിച്ചുപോയവരെക്കുറിച്ചും നല്ല ഓർമ്മ ഉണ്ടാകുവാനായിട്ട് എല്ലായ്പോഴും കർത്താവിനോടു നാം പ്രാർത്ഥിക്കണം.

**ജനം**:- അവരുടെ പ്രാർത്ഥന - നമുക്കു കോട്ടയായിരിക്കട്ടെ. ആമ്മീൻ.

ശുശ്രൂഷക്കാരൻ:- നമ്മുടെ മശിഹാതമ്പുരാനോടു നമ്മുടെയും, നമ്മുടെ മാതാപിതാക്കളുടെയും, സഹോദരീ സഹോദരങ്ങളുടെയും, നേതാക്കളുടെയും, ഗുരുക്കന്മാരുടെയും, മരിച്ചുപോയവരുടെയും, അന്യോന്യം നാം ഓരോരുത്തരുടെയും ആത്മാക്കൾക്കായി ധാരാളമായി അനുഗ്രഹങ്ങളും കരുണയും നാം യാചിച്ചു; വീണ്ടും യാചിക്കുകയും ചെയ്യുന്നു. സകലത്തിനും ഉടയവനായിരിക്കുന്ന പിതാവാം ദൈവത്തെ നാം സ്തോത്രം ചെയ്യുകയും, തന്റെ ഏകപുത്രനെ വന്ദിക്കുകയും, ജീവനുള്ള തന്റെ വിശുദ്ധ റൂഹായെ മഹത്വപ്പെടുത്തുകയും, കരുണയുള്ളവനായ കർത്താവിന്റെ തൃക്കൈകളിൽ നമ്മുടെ ജീവനെ ഭരമേല്പിച്ചു തന്നോട് അനുഗ്രഹങ്ങളെ യാചിക്കുകയും ചെയ്യണം.

**ജനം**:- ഉത്തമനായുള്ളോവേ, കരുണതോന്നി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ.

## നാലാം അദ്ധ്യായം

(തിരശ്ശീല നീക്കിയതിന്റെ ശേഷം)

പട്ടക്കാരൻ:- (ഒരു പ്രാർത്ഥന)
(അവസാനത്തിൽ 'ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ')

**ജനം**:- നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടണമെ - നിന്റെ രാജ്യം വരണമെ - നിന്റെ തിരുവിഷ്ടം ആകാശത്തിലെപ്പോലെ ഭൂമിയിലും ആകണമെ - ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നും ഞങ്ങൾക്കു തരണമെ - ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടും ക്ഷമിക്കണമെ - പരീക്ഷയിലേയ്ക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതെ - പിന്നെയോ തിന്മപ്പെട്ടവനിൽനിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളണമെ - എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും - എന്നേക്കും നിനക്കുള്ളതാകുന്നു - ആമ്മീൻ.

പട്ടക്കാരൻ:- (ഒരു പ്രാർത്ഥന)

**ജനം**: ആമ്മീൻ.

പട്ടക്കാരൻ:- നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

**ജനം**:- അവിടുത്തെ ആത്മാ - വിനും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷക്കാരൻ: - അണയ്ക്കപ്പെട്ട ഈ വിശുദ്ധ രഹസ്യങ്ങൾ കൈക്കൊള്ളുന്നതിനു മുമ്പിൽ, വീണ്ടും കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം.

**ജനം**:- ഞങ്ങളുടെ കർത്താവും ദൈവവുമേ, നിന്റെ തിരുമുമ്പാകെ ഞങ്ങളുടെ തലകൾ (ഞങ്ങൾ കുനിക്കുന്നു).

പട്ടക്കാരൻ:- (ഒരു പ്രാർത്ഥന)

**ജനം**:- ആമ്മീൻ.

പട്ടക്കാരൻ:- നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ.

**ജനം**:- അവിടുത്തെ ആത്മാ - വിനും ഉണ്ടായിരിക്കട്ടെ.

(പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞ് റൂശ്മാ ചെയ്തുകൊണ്ട്)

മഹത്വമുള്ളതും സൃഷ്ടിയല്ലാത്തതും ഉണ്മയായതും....

**ജനം**:- ആമ്മീൻ.

ശുശ്രൂഷക്കാരൻ:- ബാറെക്മോർ. ഭയത്തോടും വിറയലോടും നാം സൂക്ഷിക്കണം.

**ജനം**:- കർത്താവേ കരുണ തോ - ന്നി ഞങ്ങളുടെ മേൽ - അനുഗ്രഹം ചെയ്യണമെ.

(രഹസ്യങ്ങളുടെ ആഘോഷണം)

പട്ടക്കാരൻ:- (പീലാസാ ഉയർത്തിക്കൊണ്ട്) കുദിശേല് കാദീശേ.... വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഈ വിശുദ്ധതകൾ നൽകപ്പെടുന്നു.

**ജനം**:- (ലൈത്ത് കാദീശോ....) പരിശുദ്ധനായ ഏക പിതാവും - പരിശുദ്ധനായ ഏകപുത്രനും - പരിശുദ്ധനായ ഏക റൂഹായുമല്ലാതെ പരിശുദ്ധൻ ഇല്ല. ആ - മ്മീൻ. +

പട്ടക്കാരൻ:- (കാസാ ഉയർത്തുന്നു)

**ജനം**:- (ശുബഹോലാബൊ....) ഒന്നായിരിക്കുന്ന പിതാവിനും - പുത്രനും - ജീവനുള്ള വിശുദ്ധ റൂഹായിക്കും എന്നേക്കും സ്തുതി: ആമ്മീൻ. +

പട്ടക്കാരൻ:– തന്റെ കരുണയാൽ ലോകത്തെ മനഞ്ഞുണ്ടാക്കിയ പരിശുദ്ധനായ ഏക പിതാവു നമ്മോടു കൂടെ.

**ജനം**:– ആ – മ്മീൻ.

പട്ടക്കാരൻ:– തന്റെ തിരുമേനിയുടെ വിലയേറിയ കഷ്ടാനുഭവങ്ങളാൽ അതിനെ രക്ഷിച്ച പരിശുദ്ധനായ ഏകപുത്രൻ നമ്മോടു കൂടെ.

**ജനം**:– ആ – മ്മീൻ.

പട്ടക്കാരൻ:– ഉണ്ടായതും ഉണ്ടാകുവാനിരിക്കുന്നതുമായ സകലത്തെയും, പൂർണ്ണമാക്കി തികയ്ക്കുന്ന ജീവനുള്ള ഏക പരിശുദ്ധ റൂഹാ നമ്മോടുകൂടെ; കർത്താവിന്റെ തിരുനാമം ആദിമുതൽ എന്നന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ.

**ജനം**:– ആ – മ്മീൻ.

(ബ്കുറുബോനേബസലാവോസൊ)

ദൈവത്തിന്റെ മക്കളായിത്തീരുവാൻ – ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ചവരായ – നമ്മുടെ പിതാക്കന്മാരെ – കുർബ്ബാനകളിലും നമസ്ക്കാരങ്ങളിലും നാം ഓർക്കണം. അഴിവില്ലാത്ത ലോകമായ സ്വർഗ്ഗരാജ്യത്തിൽ – നീതിമാന്മാരോടും പുണ്യവാന്മാരോടും കൂടെ – ദൈവപുത്രൻ അവരെ ആശ്വസിപ്പിക്കും – കർത്താവേ, കൃപ ചെയ്തു സഹായിക്കണമെ.

**അല്ലെങ്കിൽ**

('മെന്നാബൊ' എന്ന മട്ടിൽ)

ദൈവസുതൻമാരായിടുവാ –
നായുഷ്ക്കാലെ പഠിപ്പിച്ച
താതൻമാരെയോർക്കേണം
പ്രാർത്ഥന കുർബ്ബാനകളിൽ നാം
ശാശ്വതരാജ്യേ സ്വർഗ്ഗത്തിൽ
നീതിജ്ഞൻമാർ സിദ്ധന്മാ –
രെന്നിവരൊപ്പം ദൈവസുതൻ
ആശ്വാസമവർക്കേകീടും

മൊറിയോ.....

# ധൂപപ്രാർത്ഥന

## I. ദൈവമാതാവ്

കുക്കിലിയോൻ.... "ബസ്മൽക്കോ"

നിന്നാൾ സ്തുതിയൊടു രാജമകൾ - ഹാ - ഹാ
നിൻവലമായ് രാജഭാമിനിയും
നിന്നഴകരചൻ മോഹിപ്പാൻ - ഹാ - ഹാ -
നിൻജനമോർക്കായ്ക പിതൃഗൃഹവും:
ബാറെക്മോർ
ശുബഹോ - മെനഓലം

### എക്ബാ

(മാർ അപ്രേം)

ഭക്തർ പുകഴ്ചാ ഭാജനമേ,
നിന്നിലുദിച്ചോരേകസുതൻ
തൃക്കരൾ ഞങ്ങളിലലിവാൻ തൻ
പക്കലപേക്ഷയണയ്ക്കേണം
സ്തൗമെൻ..... കുറിയേലായിസ്സോൻ

### കോലോകൾ

**1. 'കാബേലൊയ്മോറാൻ'**

(ഹൌറീശു മാലാഖേ)

മന്നമകൾക്കായ് ശ്ലോ - മ്മാ വ -
ന്നേകീ - ദൂതവരൻ
നിന്നോടുകൂടെൻ നാഥൻ നി -
ന്നിൽ ത - ന്നുദയമതും: ബാറെക്മോർ

ശുബഹോ....

അഖില ജഗൽപതിയെ നായക
നായേറ്റിഘോഷിച്ച -
ങ്ങതിബഹുമാനിച്ചൂ മറിയാം
വലുതാം പടവായ്താൻ. മൊറിയോ....

---

* "ബാറെക്മോർ" പറയുമ്പോഴെല്ലാം കുരിശുവരയ്ക്കണം.

## ബോവൂസാ

(മാർ അപ്രേം)

('ബസലീബൊക് മോറാനേശു)

മോറാനീശോ, കുരിശും നിൻ
മാതൃജനത്തിൻ പ്രാർത്ഥനയും
അടികളെയും നിൻ കോപത്തിൻ
വടികളെയും മായ്ച്ചീടേണം

## മറ്റു കോലോകൾ

### 2. (ല്മറിയാം യൊൽദാസ് ആലോഹോ)

ദൈവത്തിൻ മാതാ – മറിയാമിന്നും നിബിയ –
ന്മാർക്കും ശ്ലീഹന്മാർ – ക്കും നൽ സഹദേ – ന്മാർക്കും
സഭയിൻ മക്കൾക്കൊ – ക്കെയ്ക്കും കാലംതോറും
എന്നേക്കും നല്ലോ – രോർമ്മയതുണ്ടാ – കട്ടെ.
ബാറെക്മോർ.
ശുബഹോ....

തിരുവുള്ളത്താൽ ക – ന്യകയാം മറിയാ – മ്മിന്നുൾ
ജാതനതായ് ജാതി – ക്കാരേ വഴിനേ – രാക്കി
രക്ഷിച്ചവൾതന്നോ – ർമ്മയ്ക്കൗന്നത്യം ചേർത്ത
സുതനായ് സ്തോത്രം പ്രാർ – ത്ഥിക്കട്ടവൾ ഞങ്ങൾക്കായ്
മൊറിയോ...

## അല്ലെങ്കിൽ

### 3. "ഹബ്ലൊല ഈത്തോക്"

ബ്സുൽത്തോദെസ് ഗബിയാസ്

സ്വീകരണം നേടി – ദൈവത്തിൻ മാതാവാ
യിക്ഷിതി ശാപത്തെ – നീക്കിയ കന്യകയെ,
ശാന്തിക്ഷേമങ്ങൾ – സഭയിലുമെങ്ങും വാണീ –
ടാനേകാത്മജനോ – ടഭ്യർത്ഥിക്കണമെ. ബാറെക്മോർ.
ശുബഹോ....

ക്രോബേ സ്രാപ്പികൾ തൻ – സവിധം വിട്ടവതരണം
ചെയ്താക്കന്യകത – ന്നുദരേ വാണോനേ,
ആദാമ്യരെ സാത്താൻ – മൃതിയിവതന്നടിമയിൽനി –
ന്നേറ്റിടുവാൻ മെയ്യേ – ന്തിയ വീരാ സ്തോത്രം.
മൊറിയോ....

## അല്ലെങ്കിൽ

### 4. ദുക്റോനെദുമറിയം

മറിയാമ്മിൻ സ്മരണം - വരദായകമാക
തൽപ്രാർത്ഥന ഞങ്ങൾ - ക്കാത്മാവിനു കോട്ട.
ബാറെക്മോർ. ശുബഹോ....

ദൈവപ്രസവിത്രി - കന്യകമറിയാമി -
ന്നുയരുന്നോയാറിൽ - സുഖപരിമളധൂപം
മൊറിയോറാഹേം മേലെൻ....

## ബോവൂസാ

(ലോതെഗ്ലേൻ ഓ, കാദീശ്തോ....)

(മാർ അപ്രേം)

നിർത്തീടരുതേ, പരിശുദ്ധേ,
ഞങ്ങൾക്കായുള്ളർത്ഥനയെ
ഞങ്ങളിലാർദ്രത തോന്നീടാ -
നേകാത്മജനോടർത്ഥിക്ക.

## II സാദീക്കോ (പരിശുദ്ധന്മാർ)

### കുക്കിലിയോൻ

*നയവാൻ *പനപോലെ തളിർത്തിടുമെ - ഹാ
വളരുമവൻ ലെബനോൻ കാരകിൽപോൽ.
വൃദ്ധതയിലുമവർ തളിരിട്ടു തഴച്ചിടുമെ - ഹാ
വർദ്ധിക്കുമവർക്കു തുഷ്ടിപുഷ്ടികളും, ബാറെക്മോർ.
ശുബഹോ.... മെനഓലം

## എക്ബാ

(മാർ അപ്രേം)

ഒരുപോലിങ്ങും (മാർത്തോമ്മാ)
ഉണ്ടേമേലും നിന്നോർമ്മ
ഉതകണമേ നിൻ പ്രാർത്ഥന നിൻ
ഓർമ്മയെ ബഹുമാനിച്ചോർക്കായ്
സെ്തൗമെൻ.... കുറിയേലായിസ്സോൻ

---

* നയവാൻ - നീതിജ്ഞൻ * പന - ഈന്തപ്പന

## കോലോകൾ

### 1. ല്മറിയം യൊൽദാസ്

('ഹോ ഏദോനോലസലൂസോ')

പ്രാർത്ഥനയിൻ സമയമിതല്ലോ (മാർത്തോമ്മാ)
പതിവിൻപടിനിൻകൂട്ടത്തലയായ് പ്രാർത്ഥിക്ക
ഇമ്പമെഴും നിൻ പാട്ടിൽ ശ്രദ്ധിച്ചീടും നിൻ
ആടുകളേ മൂശേപോൽ തൃക്കൈവാഴ്ത്തേണം.
ബാറെക്മോർ.
ശുബഹോ....

നിന്നെവരിച്ചൊരു താതന്നും (മാർത്തോമ്മാ)
നിന്നോർമ്മയെ ബഹുമാനിച്ചാ സുതനും സ്തോത്രം:
നിന്നേ മുടി ചൂടീടുന്ന റൂഹാവന്ദ്യൻ
നിൻ പ്രാർത്ഥന കൃപയേറ്റട്ടേ ഞങ്ങൾക്കെന്നും....
മൊറിയോ....

## ബോവൂസാ

(മാർ അപ്രേം)

ആപ്പീസ് ആമാൻ കാദീശെ

പരിശുദ്ധന്മാരേ നിങ്ങൾ
പ്രാർത്ഥിപ്പിൻ കർത്താവോടായ്
അടികളെയും തൻ കോപത്തിൻ
വടികളെയും മായിച്ചീടാൻ.

## (മറ്റു കോലോകൾ)

### 2. കാബേലൊയ് മോറാൻ

(ന്ബീയേ കാദീശേ)

നിർമ്മലനിബിമാരേ രാജ്യസുതശ്ലീഹന്മാരേ
പാപാബ്ധിയിലെങ്ങൾ - താഴായ്‌വാൻ പ്രാർത്ഥിപ്പിൻ

ബാറെക്മോർ. ശുബഹോ....

സൽസഹദേൻമാരാം - ദൈവത്തിൻ ദാസൻമാരേ,
നിങ്ങടെ പ്രാർത്ഥനകൾ - കോട്ടകളെങ്ങൾക്കാകട്ടെ.
മൊറിയോ....

**അല്ലെങ്കിൽ**

**3. "ഹബ്ലൊല ഈത്തോക്" (ശ്ലോം ലോക് ഓഗബിയോ)**

ലോകർക്കുപകാരം – ചൊരിയുന്ന മഹാനിധിയാകും
വാണിജവീരാ, സ്വീകൃതനേ, ശ്ലോമ്മാ,
രോഗങ്ങളെയാറ്റി – ദുഷ്ടാത്മാക്കളെ നീക്കണമേ
നിൻ പ്രാർത്ഥനയാൽ – കൃപനേടട്ടെങ്ങൾ.

ശുബഹോ.... ബാറെക്മോർ.

സത്യോദ്യോഗസ്ഥാ, നീതിതികച്ചിഹ വാഗ്ദത്തം
ചെയ്തൊരു നിത്യ – ജീവിതമാർജ്ജിപ്പാൻ.
നിർനിദ്രം നോമ്പും – പ്രാർത്ഥനയും പീഡയുമേറ്റ
(മാർത്തോമ്മാ) തൻ – സ്മൃതിയിൽ സ്തുതിമശിഹാ.
മൊറിയോ....

**അല്ലെങ്കിൽ**

**4. "ഹബ്ലൊല ഈത്തോക്" ന്ബിയേകാദീശേ**

പാവന നിബിമാരേ, രാജ്യസുതശ്ലീഹന്മാരേ,
അഭ്യർത്ഥിപ്പിൻ – ഭൂവനക്ഷേമാർത്ഥം
സമരം മായട്ടെ – കലഹം ശമമാർന്നീടട്ടെ
സഭയും സുതരും – സ്തുതി പാടീടട്ടെ. ബാറെക്മോർ
ശുബഹോ....

നിർമ്മലനിബിശ്ലീഹാ – സഹദേന്മാരേ, – നിങ്ങളുടെ
മകുടം വാനിൽ – ഭക്തജനം ഭൂവിൽ:
മശിഹാതൻ സഭയിൽ – ശക്തിവളർത്തിയ നിങ്ങളുടെ
സ്മൃതിമാനിച്ചോ – നെങ്ങും ധന്യൻ താൻ.
മൊറിയോ....

**അല്ലെങ്കിൽ**

**5. "തൂബോലൻബീയേ"**

ഭാഗ്യം നിബിയർക്കും – ഭാഗ്യം ശ്ലീഹർക്കും
ഭാഗ്യം സഹദേർക്കും – പുനരുത്ഥാനദിനേ,
ബാറെക്മോർ.
ശുബഹോ....

മശിഹായെക്കാണ്മാൻ - കാംക്ഷിച്ചൊരു സഹദേർ
വാളാൽ ചിറകുകൾ പൂ - ണ്ടുന്നതപദമേറി

മൊറിയോറാഹേം....

## ബോവൂസാ

(മാർ അപ്രേം)

### ഈത്തോദ് സയഹാസ് ദുക്റോനോക്

(മാർത്തോമ്മാ) സൽഗുണനിധിയേ,
നിൻസ്മൃതികൊണ്ടാടും സഭയിൽ
അനവരതം നിൻ നാഥന്റെ
ശമവും ശാന്തിയുമമരട്ടെ.

## III. പട്ടക്കാർ

കുക്കിലിയോൻ

### "കൊഹനൈക് നെൽബ്ശൂൻ"

ചാർത്തും നീതിയെ നിന്നാചാര്യന്മാരും
മഹിമയെ നീതിജ്ഞന്മാരും - ഹാ - ഹാ
നിന്നഭിഷിക്തമുഖം തിരിപ്പിക്കല്ലേ
നിൻ ദാസൻ ദാവീദിൻമൂലം
നിൻ പുത്രന്മാർ കാത്തിടുമെങ്കിൽ - ഹാ - ഹാ
എൻനിയമത്തേയും ഞാനുപദേശിച്ചിടുമീ സാക്ഷിയെയും

ബാറെക്മോർ
ശുബഹോ.... മെനഓലം

## എക്ബാ

(മാർ അപ്രേം)

"റെഗിലേദദറകുബെസ്ക്കുദിശോ"

ശുചിയൊടുശുദ്ധ്യാ ബെസ്ക്കുദിശാ
സ്പർശിച്ചുള്ളാപ്പാദങ്ങൾ
പുക്കുദ്യാനദ്വാരങ്ങൾ
വാനവരൊത്തു വസിക്കേണം

സ്തൗമെൻ.... കുറിയേലായിസ്സോൻ

## കോലോകൾ

(പത്ഹലിതറയേ)

### 1. "ഗാബിലേ ആലോഹോ"

ദൈവം സൃഷ്ടിച്ചാദത്തെ;
സ്രഷ്ടാവൊടുതുല്യം സൃഷ്ടി -
യായ്; മൺമയനുദ്യാനത്തിൽ
തരുനിരയിൽപോയ് വന്നീടു
ന്നതു കാണ്മാനുള്ളാനന്ദം
സൂക്ഷിച്ചുംകൊണ്ടേമേവി,
കൂറുന്നീറേന്മാർ - മണ്ണിനുയർച്ചയിലാശ്ചര്യം.
ബാറെക്മോർ. ശുബഹോ....

ആദ്യാചാര്യത്വം കൈയ്ക്കൊ -
ണ്ടഹറോൻ മൂശയോടൊന്നിച്ച്;
സ്ക്കറിയായ്ക്കതു നൽകീമൂശാ;
സ്ക്കറിയാ യോഹന്നാനേകി;
യോഹന്നാൻ കർത്താവിന്നും;
കർത്താതൻ ശ്ലീഹന്മാർക്കും;
നാനാസൃഷ്ടിവിഭാ - ഗങ്ങൾക്കേകി ശ്ലീഹന്മാർ.
മൊറിയോറാഹേം....

## ബോവൂസാ

(മാർ അപ്രേം)

ക്ലീലെഗുദീലിൻ

മുടികൾ മുടഞ്ഞൊട്ടിത്തകിടും
ബലിപീഠത്തിലിരിപ്പുണ്ട്
നിർമ്മലരായ് പരികർമ്മിപ്പോ
രാചാര്യർക്കവചൂടീടും.

## മറ്റു കോലോകൾ

2. ത്രൈഹൂന ഒൽമേ

(ല്കൊഹനേ ദബഹൂബേദൂമോറാൻ)

നിർമ്മല മദ്ബഹായിൽ കർത്തൃ-
സ്നേഹാൽ ശുശ്രൂഷിച്ചോരാം
വൈദികരെ പിൻചെല്ലും വ -

ന്നീറേന്മാർ ദേവാഗാരേ ബാറെക്മോർ.
ശുബഹോ....

ഭംഗ്യാ ദൈവസുതാ, നിന്നെ
ശുശ്രൂഷിച്ചൊരു വൈദികരെ
നിന്നാഗമന മഹാനാളിൽ
ഓർത്തു മുഖ്യപ്രഭയേകണമേ.... മൊറിയോ....

**അല്ലെങ്കിൽ**

3. ലോക്മൊറിയോ

**(ആത്മൊറിയോ ഹാസൊലകൊഹനൈക്)**

മോചനമാചാര്യർക്കേകുക – ഹാലേലുയ്യാ
ശ്രേഷ്ഠമതാം തനുരക്തങ്ങളെ – മോചനമെഴുവാൻ
പാവനബലിപീഠേ കൈകളിലാഘോഷിച്ചവരായ്
ദയറാദേവാലയമിവയിൽ ശുശ്രൂഷിച്ചോ –
രാചാര്യന്മാർ ശെമ്മാശന്മാരെ – ന്നിവരുടെയ
കടഭാരം – തിരുമെയ്യാൽ നീക്കി,
പോക്കണമേ – പാപം രുധിരത്താൽ
പാടീടും 'നാഥാസ്തുതി'യെന്നവർനിൻ – വലഭാഗേ.
ബാറെക്മോർ.
ശുബഹോ.... ഹാലേലുയ്യാ

ആചാര്യത്വം മുൻനിർത്തി – ശ്ലീഹരിൽ മുമ്പൻ
ശീമോനൊടു നാഥൻ ചൊന്നോ – രീനാദം ഹൃദ്യം:
നിന്നെ ഗൃഹനായകനാക്കി – ത്തന്നീടുന്നേ
നംബരധരണീ ബന്ധനമു – ക്തിതാക്കോലുകൾ, നീ
ബന്ധിച്ചാൽ – ഞാനും ബന്ധിക്കും;
മോചിച്ചാൽ – മോചിക്കും ഞാനും
പാപികളെ പ്രതിയഭ്യർത്ഥി – ച്ചെന്നാൽ – കേട്ടീടും
മൊറിയോറാഹേം.....

**ബോവൂസാ**

(മാർ യാക്കോബ്)

**(മ്ശീഹോദീസൈക്)**

ആചാര്യേശാ മശിഹാ, കൂദാ – ശകളർപ്പിച്ചോ –
രാചാര്യന്മാർക്കേകുക പുണ്യം, – നാഥാ, സ്തോത്രം.

## IV. പരേതർ (അക്ദമറാഹേം)

### കുക്കിലിയോൻ

മക്കളിലപ്പൻ കൃപ ചെയ്‌വതുപോലെ - ഹാലേലുയ്യാ
ഭക്തന്മാരിൽ ദൈവം കൃപചെയ്യും
പുല്ലിനു തുല്യം നരനുടെ നാൾകളഹോ - ഹാലേലുയ്യാ
പൂക്കുന്നിതു വയലിൽ പൂ - ച്ചെടിപോലെ

ബാറെക്മോർ.
ശുബഹോ.... മെനഓലം

### എക്ബാ

ശരണത്താലേ നിൻകൃപയിൽ
മരണമടഞ്ഞൊരു ദാസരെ നിൻ
ജീവസ്വരമതുണർത്തണമെ
കബറീന്നുദ്യാനത്തിന്നായ്
സ്തൌമൻ - കുറിയേലായിസ്സോൻ.

### കോലോകൾ

(ല്മറിയം യൊൽദാസ്)
ആനീദേദശ്ക്കൽപഗറോക്

രക്ഷകനേ നിൻഗാത്രത്തേ ഭക്ഷിച്ചും നിൻ
വിലയേറും രക്തക്കാസാ പാനംചെയ്തും
മൃതരായോരേ നാശംനീക്കിജ്ജീവിപ്പിച്ച്
അണിയേണം നിന്നേനോക്കുന്നവരിൽ കാന്തി.

ബാറെക്മോർ.
ശുബഹോ....

മൃതരേജീവിപ്പിപ്പാനെഴുന്നെള്ളും രാജാ
മുകിലഴകിൻമേലാഘോഷിതനായീടുന്നു
നയവാന്മാർ തൻ മുൻകൊമ്പിൻനാദം കേട്ടിട്ട്
അങ്കിയണിഞ്ഞെതിരേല്പാനായ് പോയീടുന്നു.

### ബോവൂസാ

(മാർ അപ്രേം)
**മുൽക്കോനൊദ് കാബെൽമേനോക്**

മരമതിനുയരെക്കർത്താവേ,
കള്ളനുകിട്ടിയ നിന്റെ വരം

ത്രിത്വത്തെക്കൊണ്ടാടി മരി
ച്ചോരും കൈയ്ക്കൊണ്ടീടേണം.

## മറ്റു കോലോകൾ

2. ഹബിലൊലഈത്തോക്

**മൽകൊമിനഹമോനോ**

ഉയിരേകുന്നോൻ രാജാ -
വുയരത്തിൽനിന്നെഴുന്നെള്ളി
ജീവൻമൃതരാ - മേവർക്കും നൽകുന്നു
കബറുകളുള്ളിൽനിന്നി -
ങ്ങവരവരുയിരോടെഴുന്നേറ്റു
ഉയിരേകും നി - ന്നേ സ്തുതിചെയ്തീടുന്നു.
ബാറെക്മോർ.
ശുബഹോ....

എന്റെ ശരീരം ഭക്ഷി
ച്ചെൻരക്തം പാനം ചെയ്തോൻ
പാതാളത്തിൽ - പോകാനായ് വിടാഞ്ഞോൻ
എന്നുമവൻ ജീവിപ്പാ
നങ്ങെത്തീട്ടു മരിച്ചതു ഞാൻ
എന്നും കർത്താ - തന്നരുളിന്നു മഹത്വം.
മൊറിയോ....

## അല്ലെങ്കിൽ

**3. ത്രൈഹൂനഗൽമേ**

നാഥാ, താവകമിരുലോ - കം
നിന്നധികാരം താനെ - ങ്ങും
സ്ലീബായാൽ ജീവിതരെ - ക്കാ
ത്തൻപാൽ മുക്തി മൃതർക്കേ - ക ബാറെക്മോർ.

ശുബഹോ....

സ്തോത്രം, മൃതജീവപ്ര - ദനേ,
കബറീന്നേറ്റീടുന്നോ - നേ,
നിൻ പ്രേക്ഷകതാതനുമ - മലൻ
റൂഹായ്ക്കും ഹാലേലുയ്യാ. മൊറിയോ....

## ബോവൂസാ

### ബാറാലോഹോ (ബ്ഏദൊൻസഫ്റോ)

തൻ മരണത്താൽ – മരണത്തേ
ജീവിപ്പിച്ചവനാം – ദൈവസുതാ,
സ്തുതി ദൈവത്തിന്നെ – ന്നാർക്കാൻ
അടിയാരേ പൂഴീന്നേറ്റണമേ.

ശുശ്രൂഷക്കാരൻ:– നാം അട്ടഹസിച്ചു പറയണം.

**ജനം**:– പിതാവും പുത്രനും പരിശുദ്ധ റൂഹായുമായവൻ – വന്ദിക്കപ്പെട്ട വനും സ്തുതിക്കപ്പെട്ടവനുമാകുന്നു – ആദിമുതൽ തലമുറ തലമുറകൾ വരെയും തനിക്കു സ്തുതി – ഹാലേലുയ്യാ.

(കാസായും പീലാസായും എടുത്തു പടിഞ്ഞാറോട്ടു വരുമ്പോൾ)

പട്ടക്കാരൻ:– ഞങ്ങളുടെ രക്ഷയ്ക്കായിട്ടു വന്നവനും....

**ജനം**:– ആ – മ്മീൻ.

പട്ടക്കാരൻ:– ദൈവമായ കർത്താവേ, കാണപ്പെടാവതല്ലാത്ത....

**ജനം**:– ആ – മ്മീൻ.

പട്ടക്കാരൻ:– വലിയവനും നമ്മുടെ രക്ഷിതാവുമായ....

ജനം:– ആ – മ്മീൻ. ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ. ഞങ്ങളുടെ കർത്താവേ കൃപയുണ്ടായി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ. ഞങ്ങളുടെ കർത്താവേ, ഉത്തരമരുളിച്ചെയ്തു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ.

ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി. എന്നേക്കും ഞങ്ങളുടെ ശരണവുമേ, – നിനക്കു സ്തുതി. ബാറെക്മോർ.

ഉന്നതങ്ങളിൽ ദൈവത്തിനു സ്തുതിയും – തന്റെ മാതാവിനു ബഹുമാനവും – സഹദേന്മാർക്കു പുകഴ്ചകളുടെ കിരീടവും – മരിച്ചുപോയവർക്കു കരുണയും അനുഗ്രഹങ്ങളും ഉണ്ടായിരിക്കട്ടെ – ഹാലേലു – യ്യാ.

### അല്ലെങ്കിൽ

("ബെദ്മോർ ദുക്റോനോതോബോ" – എന്ന മട്ടിൽ)

നാഥാ, കൃപചെയ്തീടണമെ.
നാഥാ കൃപചെയ്യണമലിവാൽ

കൃപചെയ്യണമുത്തരമരുളി
കൃപചെയ്യണമെ നിനക്കു സ്തുതി - ഹാലേലുയ്യാ.

സ്തുതി ദൈവത്തിന്നുയരത്തിൽ
തന്മാതാവിന്നുന്നതിയും
മഹിമാമുടി സഹദേന്മാർക്കും
മൃതരിൽ കരുണയുമുണ്ടാക - ഹാലേലുയ്യാ.

**അല്ലെങ്കിൽ**

("ബെദ്മോർ ദുക്റോനോതോബോ" എന്ന പാട്ട്)

1. ഉണ്ടാ - കട്ടേ - നല്ലോർമ്മ
നാഥാ നിന്നുടെ - ജനനിയാം
കന്യകമറിയാ - മിന്നെന്നും
തൽപ്രാർത്ഥന തുണയാകട്ടെ - ഹാലേലുയ്യാ.

2. ഉണ്ടാ - കട്ടേ - നല്ലോർമ്മ,
നിബിശ്ലീഹന്മാർ - സഹദേന്മാർ
ക്കെല്ലാ പുണ്യമെഴുന്നോർക്കും
തൽപ്രാർത്ഥന തുണയാകട്ടെ - ഹാലേലുയ്യാ.

3. ഉണ്ടാ - കട്ടേ - നല്ലോർമ്മ
മോറാൻ ബസ്സേല്യോസ്സിന്നും
ആബൂൻ (ഇന്നാർക്കും)
തൽപ്രാർത്ഥന തുണയാകട്ടെ - ഹാലേലുയ്യാ.

4. സ്തുതി ദൈവത്തിന്നുയരത്തിൽ
തൻ മാതാവിന്നുന്നതിയും
മഹിമാമുടി സഹദേന്മാർക്കും
മൃതരിൽ കരുണയുമുണ്ടാക - ഹാലേലുയ്യാ.

പട്ടക്കാരൻ:- ഞങ്ങളുടെ കർത്താവും, എന്നേക്കും ഞങ്ങളുടെ ദൈവവുമേ...

(പട്ടക്കാരൻ കിഴക്കോട്ടു തിരിയുമ്പോൾ)

**ജനം**:- ഭൂലോകം നിന്നെ മുട്ടുകുത്തി വന്ദിക്കും. സകല നാവുകളും നിന്റെ തിരുനാമത്തിനു സ്തോത്രം ചെയ്യും. എന്തെന്നാൽ നീ മരിച്ചവരെ ഉയിർപ്പിക്കുന്നവനും - കബറടക്കപ്പെട്ടവരുടെ നല്ല ശരണവുമാകുന്നു. ദൈവമായ കർത്താവേ, ഞങ്ങൾ നിനക്കു പ്രത്യേകം സ്തോത്രം ചെയ്യുന്നു. നിനക്കു ഞങ്ങൾ സ്തോത്രം ചെയ്യുകയും - ഞങ്ങളെക്കുറിച്ചു നിനക്കുള്ള

കൃപയെ ഞങ്ങൾ – അഭിനന്ദിക്കുകയും ചെയ്യുന്നു.

**അല്ലെങ്കിൽ**

("ബെദുമോർദുകറോനോ" – എന്ന മട്ടിൽ)

ഭൂവാകെ നമിക്കും നിന്നെ
എല്ലാ നാവും സ്തുതി പാടും
കബറടഞ്ഞോർ നൽശരണം നീയേ
മൃതർതന്നുയിർപ്പും നീ തന്നെ – ഹാലേലുയ്യാ.

ദൈവമായ കർത്താവേ, ഞങ്ങൾ നിനക്കു പ്രത്യേകം സ്തോത്രം ചെയ്യുന്നു. നിനക്കു ഞങ്ങൾ സ്തോത്രം ചെയ്കയും – ഞങ്ങളെക്കുറിച്ചു നിനക്കുള്ള കൃപയെ – ഞങ്ങൾ അഭിനന്ദിക്കുകയും ചെയ്യുന്നു.

**അഞ്ചാം അദ്ധ്യായം**

പട്ടക്കാരൻ: – (കൃതജ്ഞതാ പ്രാർത്ഥന)

**ജനം**:– ആ – മ്മീൻ.

പട്ടക്കാരൻ:– നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

**ജനം**:– അവിടുത്തെ ആത്മാ – വിന്നും ഉണ്ടായിരിക്കട്ടെ.

ശുശ്രൂഷക്കാരൻ:– നൽകപ്പെട്ട വിശുദ്ധ രഹസ്യങ്ങൾ കൈക്കൊണ്ടതിന്റെ ശേഷം വീണ്ടും കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം.

**ജനം**:– ഞങ്ങളുടെ കർത്താവും ദൈവവുമേ, – നിന്റെ തിരുമുമ്പാകെ ഞങ്ങൾ ഞങ്ങളുടെ തലകൾ കുനിക്കുന്നു.

പട്ടക്കാരൻ:– (ഒരു പ്രാർത്ഥന)

**ജനം**: – ആ – മ്മീൻ.

ശുശ്രൂഷക്കാരൻ:– ബാറെക്മോർ.

പട്ടക്കാരൻ:– (ഹൂത്തോമ്മാ)

ജനം:– (അതാതു ദിവസത്തെ ഗീതം)

**അല്ലെങ്കിൽ**

("കുറുബോനോദ്കാറെബുകൊഹനോ")
(മാർ അപ്രേം)

കാഴ്ചയിതിൽ – കർത്താവേ, നിൻ
തിരുവുള്ളം – തുഷ്ടിപ്പെട്ടു

നല്ലമരി - ച്ചോർ പുണ്യപ്പെ -
ട്ടീറയരാ - നന്ദിക്കേണം.

**അല്ലെങ്കിൽ**

("പറുദൈസാ" എന്ന മട്ടിൽ)

യേശൂ, പിതൃസുതനേ, - ഞങ്ങളെ കാക്കണമെ
യേശൂ, മറിയസുതാ, - ഞങ്ങളെ തുണയ്ക്കണമെ.
യേശൂ, ബലപ്പെടുത്തി, യേശൂ സൂക്ഷിക്ക
യേശൂ, ദോഷിയെ ഞങ്ങളിൽനി - ന്നകറ്റണമെ.
യേശൂ, അകൃത്യവും - പാപവും മോചിക്ക
യേശൂ, വിധിദിവസം - കരുണ തോന്നണമെ.

**അല്ലെങ്കിൽ**

('ബസ്ലൂസ്യോലേത്തോക്')
(മാർ ബാലായി)

മാതാവ് യാചിക്കും - പരിശുദ്ധന്മാരും

നാഥാ, പുണ്യം - നൽ - കിങ്ങും - മരിച്ചോർക്കും.

(പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞ് റൂശ്മാ ചെയ്തുകൊണ്ട്)

ഞങ്ങളുടെ സഹോദരന്മാരും വാത്സല്യമുള്ളവരുമേ....

**ജനം:-** ആമ്മീൻ.

പട്ടക്കാരൻ:- ദൂരസ്ഥന്മാരോടുകൂടി സമീപസ്ഥന്മാരും.....

**ജനം:-** ആ - മ്മീൻ.

പട്ടക്കാരൻ:- ബലഹീനനും പാപിയുമായ ദാസൻ....

**ജനം:-** ആമ്മീൻ - കർത്താവ് അവിടുത്തെ കുർബ്ബാന അംഗീകരിക്കുകയും - അവിടുത്തെ പ്രാർത്ഥനകളാൽ ഞങ്ങളെ സഹായിക്കുകയും ചെയ്യുമാറാ - കട്ടെ.

(തിരശ്ശീല ഇട്ടതിന്റെ ശേഷം)

പട്ടക്കാരൻ:- (മുട്ടുകുത്തി രഹസ്യപ്രാർത്ഥന)

**പട്ടക്കാരൻ:- കുർബ്ബാനാനന്തരാനുഭവം**

**ജനം:-** "റീശൈകൊഹനെ"

(മാർ യാക്കോബ്)

മേല്പട്ടക്കാർ – പട്ടക്കാരൊടു – ശെമ്മാശ്ശന്മാർ
ഏർപ്പാടാക്കീ – കർത്താവിവരെ – ഭൂമിയിതിങ്കൽ
അണിയിച്ചാരവ – രനിശം തന്നുടെ – സഭയേയിവിടെ
അനവരതം ചെ – യ്തേറ്റിവസിക്കും – സ്തുതികളതാലെ.
വിണ്ണിൻനായക – നാം തൻ നാഥ – രഹസ്യങ്ങളതായ്
മണ്ണിൻ വിളവുകൾ – (*പട്ടക്കാരൻ) – കാഴ്ചയണച്ചു
തന്നുടെപക്ക – ലിറങ്ങിവരാനാ – യാത്മാവിനെ
നിന്നു വിളിച്ചീ – ടുന്നകമേ നൽ – ശരണത്താലെ.
അവനെ നിയമി – ച്ചോരാത്മാവോ – നിസ്സംശയമായ്
ആഘോഷത്താ – ലപ്പം തന്നിലി – റങ്ങിവസിച്ച്
അതിനേ – ഗാത്രവു – മക്കാസായേ – രക്തവുമാക്കും
അട്ടഹസിച്ചീ – നാം ചൊല്ലീടുക – കുറി – യേലായിസ്സോൻ.

**മറ്റൊന്ന്**

**(ഹൗദുനൂറോനേ)**

1. അഗ്നിമയന്മാ – രാരേ നോക്കി – വിറച്ചീടുന്നു
അവനേമേശയി – ലപ്പം വീണ്ടായ് – നീ കാണുന്നു
ആരേ മിന്നലുടു – ത്തോർ നോക്കുകി – ലെരിയുന്നുടനെ
അവനേ മൺമയർ – ഭക്ഷിച്ചുമുഖം – തെളിയുന്നേറ്റം

2. എരിതീപുത്രരഹസ്യങ്ങളഹോ – വിണ്ണവരിടയിൽ
ഏശായാ താൻ – കണ്ടിവനമ്മൊടു – സാക്ഷിക്കുന്നു
ദൈവത്വത്തിൻ – മടിയിലിരിപ്പു – രഹസ്യങ്ങളിവ
ഏവം മേശയി – ലാദാമ്യർക്കായ് – ഭാഗിക്കുന്നു.

3. ക്രൂബേന്മാരുടെ – തേരതുപോലെ – സ്ഥിരമീ മദ്ബഹാ
സ്വർഗ്ഗത്തിൻ സേ – നകളുണ്ടതിനെ – ച്ചുറ്റിക്കൊണ്ട്
ദൈവസുതൻ തിരു – മേനിയതല്ലോ – മേശയിലിവിടെ
കൈകളിലാദാം മക്കളെടുത്താ – ഘോഷിക്കുന്നു.

4. പട്ടുധരിച്ചവ – നൊപ്പം നിന്നിഹ – വേണ്ടുന്നോർക്കായ്
(*പട്ടക്കാരൻ) – മാണിക്യങ്ങളെ – വിതറീടുന്നു.
വാനവരിടയില – സൂയാദോഷം – പാടുണ്ടെങ്കിൽ
മാനുഷസുതരോ – ടാക്രോബേന്മാർ – ക്കുണ്ടതുനൂനം.

---

* മുഖ്യാചാര്യൻ – ശ്രേഷ്ഠാചാര്യൻ

5. കുരിശിപ്പാനായ് – സുതനേ – സെഹിയോൻ – നാട്ടിമരത്തെ;
കുഞ്ഞാടതിനെ – ജനിപ്പിച്ചൊരുമര – മുണ്ടായവിടെ
എവിടെ – പുത്രൻ – കൈകളിലാണി – തറയ്ക്കപ്പെട്ടു;
ഇസഹാക്കിന്റെ – കെട്ടുകളേഷേ – ദിച്ചതുമവിടെ.

6. തന്നെജമാനൻ – തൻദിവ്യരഹ – സ്യങ്ങളെയേവം
താൻ കൈക്കൊണ്ടു – വലംകൈയ്യാലേ – ജീവനതായി
പങ്കിട്ടെല്ലാ – വർക്കായിട്ടും – നൽകീടുന്ന
(*പട്ടക്കാരാ) – വന്നീടുക സമാ – ധാനത്താലെ.

7. അമലമതാം ധൂ – പത്തിൻ കലശ – ത്തേ കൈക്കൊണ്ടു
അതിനുടെ നല്ലൊരു സൌരഭ്യത്തെ – ധൂപിപ്പിച്ചി
ട്ടതിനാലങ്ങനെ – ലോകത്തെയാ – നന്ദിപ്പിക്കും
(*പട്ടക്കാരാ) – വന്നിടുക സമാ – ധാനത്താലെ.

8. വാത്സല്യത്താൽ – പരിശുദ്ധാത്മാ – വാം ദൈവത്താൽ
വളർത്തപ്പെട്ടവ – നായി, ത്തന്നുടെ – നാവതിലെന്നും
ദൈവത്തിൻ ഭവ – നത്തിൻ താക്കോ – ലേന്തുന്നവനാം
(*പട്ടക്കാരാ) – വന്നിടുക സമാധാനത്താലെ.

9. ഭൂമിയിതിങ്കൽ – തന്നാലൊരുവൻ – കെട്ടപ്പെട്ടാൽ
ആ മനുജൻ – വി – ണ്ണുലകം തന്നിൽ – കർത്താവാലും
കെട്ടപ്പെട്ടവ – നാമെന്നുള്ളൊരു..... (*പട്ടക്കാരാ)
വന്നിടുക സമാ – ധാനത്താലേ – ഹാലേലുയ്യാ

10. ആഴമതിങ്കൽ – തന്നാലൊരുവ – നഴിക്കപ്പെട്ടാൽ
ആ മനുജൻ താ – നുയരം തന്നിൽ – കർത്താവാലും
അഴിക്കപ്പെട്ടവ – നാമെന്നുള്ളൊരു (*പട്ടക്കാരാ)
വന്നിടുക സമാ – ധാനത്താലേ – കുറിയേലായിസ്സോൻ

11. ഉണ്ടാകട്ടേ – സ്തുതി കർത്താവിനു – നിങ്ങളുടെമേൽ
ഉണ്ടാകട്ടേ – തൻ കൃപയെന്നും – പുണ്യമെനിക്കും
(ഉണ്ടാകട്ടേ – മാർ യാക്കോബാം മല്പാൻ തന്റെ
ഓർമ്മയതും ന – ന്നായുണ്ടാക – ട്ടെല്ലായ്പ്പോഴും)

**(ബാറാലോഹൊ മട്ടിൽ)**

തൻബലിയാൽ – പാപികളെ –
രക്ഷിച്ചൊരു ദൈവസുതാ –

---

* മുഖ്യാചാര്യൻ – ശ്രേഷ്ഠാചാര്യൻ

നിൻബലിയാലെൻ - കഷ്ടതമായ്ച്ചെൻ -
നോവൊഴിക്കണമെ.
ഗോഗുൽത്തായിൽ - തൻ മാർവ്വു തുറന്നോ - രുത്തമനേ
ദാഹം നീക്കി - ട്ടൊഴുകിയ നീരാൽ - ചോരയതാലും.

(പൂജാപാത്രങ്ങൾ തുടയ്ക്കുമ്പോൾ)

(മാർ അപ്രേമിന്റെ രാഗം)

- “കാഫർമൊറിയോ” -

1. എന്റെ കടങ്ങളശേഷം നിൻ -
കൃപയാം എസ് പൂഗായതിനാൽ
മായിച്ചെൻ പാപങ്ങളെയും -
കൃപയാൽ പുണ്യമതാക്കണമേ.

2. രക്ഷക നിന്റെ രഹസ്യങ്ങൾ -
ശുശ്രൂഷിക്കപ്പെട്ടെന്നാൽ
അതിനാൽ പുണ്യപ്പെട്ടവരോ -
ടെന്നേ യോഗ്യനതാക്കണമേ.

3. കർത്താവേ നിന്നുടെ നിത്യ -
സ്വർഗ്ഗമതായൊരു രാജ്യത്തിൽ
നിന്നെ ശുശ്രൂഷിപ്പാൻ ഞാ -
നിപ്പോഴുമെപ്പോഴുമെന്നേക്കും.

4. നിത്യസ്തുതി കർത്താവിന്നും -
വിധിദിവസം കൃപ നിങ്ങളിലും
ന്യായാധിപതിക്കാദ്രതയി -
പ്പാതകനിലുമുണ്ടാകട്ടെ.

5. കൃപയുള്ളവനാം കർത്താവേ -
കൃപയെന്മേലുണ്ടാകണമെ
കൃപയുണ്ടാവുകമടിയനതാ -
മെന്മേൽ കൃപയുണ്ടാകണമെ.

6. ഇക്കുർബ്ബാനയണച്ചുള്ളോ -
(*രിപ്പട്ടക്കാരൻ) മേലും
ഈ (*ശെമ്മാശൻ) തന്മേലും
ഒരുപോൽ കൃപയുണ്ടാകണമേ.
സ്തൌമെൻകാലോസ് - കുറിയേലായിസ്സോൻ.

---

* മുഖ്യാചാര്യൻ - ശ്രേഷ്ഠാചാര്യൻ

## മരിച്ചവർക്കു വേണ്ടിയുള്ള ക്രമം

പട്ടക്കാരൻ:– പ്രൊമിയോൻ – സെദറാ

### (കോലോകൾ)

**ലോലദീനോ ഉലോലതുബാത്തോ**

1. **മോറാനേശുമശിഹ**

ഉൾക്കൊണ്ടോരി നിൻ മെയ്യും – തിരുരക്തമതും
ശിക്ഷാപ്രതികാരങ്ങൾക്കായ്
തീരാതേ കുറ്റങ്ങളാറാ – നുതകീടണമെ;
നിൻവലമതിൽ നിൽക്കുന്നതിനും
ഹാലേലുയ്യാ – ധൈര്യസമേതം.

2. **നിൻമോദത്താഴ്‌വരയിൽ കുടിപ്പിക്കും നീയവരെ**

കർത്താവേ, ഞങ്ങൾ ഭക്ഷി – ച്ചീ നിൻമെയ്യും
വിശ്വാസത്താൽ പാനംചെ –
യ്തോരുയിരേകും രക്തമതും – തീനരകത്തിൽ
പാലമതായ് തീർന്നേകണമേ
ഹാലേലുയ്യാ – ജീവൻ നിത്യം. ബാറെക്മോർ.

പട്ടക്കാരൻ:– ശുബഹോ....

3. ശിഷ്യർക്കായമ്മാളികയിൽതൻ – തിരുമേനി –
ഖണ്ഡിച്ചാദാമ്യരുടെ ര –
ക്ഷയ്ക്കും പുണ്യത്തിനുമായി – തൻ രക്തത്തെ
കാസാതന്നിൽ ചേർത്തൊരു
ഹാലേലുയ്യാ – സുതനായ് സ്തോത്രം.

4. പുതുജീവൻ നിന്നൊടുകൈക്കൊ – ണ്ടോരാക്കൈകൾ
അവസാനദിനേ വിധിസമയ –
ത്തെരിതീയിൻ രൂക്ഷതയിങ്കൽ – ഞെട്ടീടല്ലെ.
നിൻശൈത്യം – കൊണ്ടവതാനേ
ഹാലേലുയ്യാ – നീട്ടപ്പെടണേ. മെനഓലം....

5. ഗോഗുൽത്തായിൽ രക്ഷകനാ – വൃക്ഷത്തിന്മേൽ
വെച്ചങ്ങു മരിച്ചോർ നെടുവീർ –
പ്പിൻ ശബ്ദം കേട്ടിട്ടിളകി പ്പാതാളത്തിൽ
ചെന്നവരുടെ നുകമതൊഴിച്ചു
ഹാലേലുയ്യാ മോദിപ്പിച്ചു.

പട്ടക്കാരൻ:- (എത്രോ)

**ജനം**:- എക്ബാ

പാതകനാം റൂബേലിനു - ജീവൻ മൂശ
മൃഗബലിയാൽ നൽകി - യെങ്കിൽ
ജീവനെഴും നിൻ - ബലിയാലേ
വിശ്വാസികളായ് മരിച്ചോർക്ക -
ങ്ങെത്ര ഗുണം കൂടും.

കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ. ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ. ഞങ്ങളുടെ കർത്താവേ, കൃപയുണ്ടായി ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ. ഞങ്ങളുടെ കർത്താവേ, ഉത്തരമരുളിച്ചെയ്തു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ. ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ, നിനക്കു സ്തുതി. എന്നേക്കും ഞങ്ങളുടെ ശരണവുമേ, നിനക്കു സ്തുതി. ബാറെക്മോർ.

ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ,

കൃപനിറഞ്ഞ മറിയമേ....

## അനുബന്ധം I

## വി. കുർബ്ബാന കൊടുക്കുമ്പോൾ

### (1) മാർ ബാലായി

കരുണനിറഞ്ഞവനേ.... പോലെ

1. രക്ഷകനുരചെയ്താ - നെൻ മെയ്രക്തങ്ങൾ
   കൈക്കൊള്ളുന്നോരിൽ - വാസം ചെയ്യും ഞാൻ
2. വിശ്വാസാൽ ശുദ്ധ്യാ - യെന്നെ കൈക്കൊണ്ടു
   കല്പന കാക്കുന്നോൻ എൻ സ്നേഹിതനല്ലോ.
3. ഗാത്രം ഭക്ഷണമാം - രുധിരം കാസായാം
   അവ കൈക്കൊൾവോനിൽ - വാസം ചെയ്യും ഞാൻ:
4. ആത്മാവിനു മുക്തി - നേടാൻ പുണ്യമെഴും
   രക്തശരീരങ്ങൾ - രക്ഷകനേ, നൽക.
5. താവക ഗാത്രത്താൽ - പരിഹാരം നേടി
   നിശ്ചയമായ്ജ്ജീവൻ - പ്രാപിക്കും ഞങ്ങൾ

6. രക്തശരീരങ്ങൾ – കൈക്കൊണ്ടതുമൂലം
അന്ത്യദിനേ ഞങ്ങൾ – വിധിയേറ്റീടരുതേ.

7. തവമെയ് രക്തങ്ങൾ – ഉൾക്കൊണ്ടോർ ഞങ്ങൾ
വിധിയും ദണ്ഡനവും – നേടരുതേ നാഥാ

8. നിൻമെയ് രക്തങ്ങൾ – ഞങ്ങൾക്കച്ചാരം
തന്നതിനാൽ വിധിയിൽ – നാഥാ, ചേർക്കരുതേ

9. അംഗങ്ങളിലവയേ – നിക്ഷേപിക്കുകയാൽ
ഉയിരേകിയ നാഥാ, – വന്ദിക്കുന്നടിയാർ.

10. സത്യം കാക്കുന്നോ – രുത്തമവിധി നാഥാ,
കടമെല്ലാം പോക്കി – വിധിയൊഴിവാക്കണമേ.

### (2) ബമ്ദബ്റോനൂസൊദൂമൽക്കോ

(മാർ അപ്രേം)

1. മശിഹാരാജാവാം നാഥൻ
ദൈവത്തിൻ വ്യാപാരത്താൽ
വിശ്വാസം കൊണ്ടാത്മാവിൽ
പുണ്യം നേടേണം ഞങ്ങൾ – ഹാലേലുയ്യാ.

2. രക്ഷക, നീ ധന്യൻ സ്തോത്രം,
സ്തോത്രം, കൃപചെയ്കെന്നേവം
സ്ലീബായാൽ രക്ഷിച്ചോനാം
സുതനോടർത്ഥിക്കേണം നാം – ഹാലേലുയ്യാ.

3. മാതൃവിശുദ്ധപരേതർക്കായ്
സുസ്മൃതി വർദ്ധിപ്പിച്ചോനാം
നീ പരിശുദ്ധൻ, പരിശുദ്ധൻ,
പരിശുദ്ധൻ നീ മഹനീയൻ – ഹാലേലുയ്യാ.

4. ദൂതഗണം ഞങ്ങൾക്കൊപ്പം
പാവനമീ സ്ഥാനം പൂകി
ക്കൊണ്ടാടുന്നീശാത്മജനാം
മശിഹാതൻ മെയ്രക്തങ്ങൾ – ഹാലേലുയ്യാ.

5. സദയം സവിധം പ്രാപിപ്പിൻ
കൈക്കൊൾവിൻ പാപം പോക്കി
ശാശ്വതജീവൻ നേടീടാൻ
വിശ്വാസത്തോടുൾക്കൊൾവിൻ – ഹാലേലുയ്യാ.

6. കർത്താവേ, നിൻ മദ്ബഹായിൽ
സ്മൃതരാകട്ടേ മൃതിപൂണ്ടോർ
നിൻശ്രേഷ്ഠത വെളിവാകുന്നാൾ
നിൻവലമവരാർന്നീടട്ടെ – ഹാലേലുയ്യാ.

## അനുബന്ധം II

### കുർബ്ബാന അനുഭവിക്കുന്നതിനു മുമ്പുള്ള പ്രാർത്ഥനകൾ

1. എന്റെ കർത്താവേ, നിന്നെ ഭക്ഷിപ്പാൻ എന്നെ യോഗ്യനാക്കണമെ. നിന്റെ പരിശുദ്ധ ശരീരമാകുന്ന ഭക്ഷണം മൂലം എന്റെ ദുർമ്മോഹങ്ങൾ ക്ഷയിച്ചുപോകുകയും, നിന്റെ ജീവനുള്ള കാസായാകുന്ന പാനീയത്താൽ എന്റെ ദുർവികാരങ്ങൾ ശമിക്കുകയും ചെയ്യുമാറാകണമെ. എന്റെ കർത്താവും ദൈവവുമേ, കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനും, നിന്നാൽ ഞാൻ യോഗ്യനായിത്തീരണമെ – ആമ്മീൻ.

(മറ്റൊന്ന്)

2. ദൈവമായ കർത്താവേ, നിന്റെ പരിശുദ്ധ ശരീരം ഭക്ഷിപ്പാനും, പുണ്യപ്രദമായ നിന്റെ രക്തം പാനം ചെയ്‌വാനും എന്നെ യോഗ്യനാക്കണമെ. എന്റെ കർത്താവും എന്നേക്കും എന്റെ ദൈവവുമേ, നിന്റെ തിരുവിഷ്ടത്തെ പ്രസാദിപ്പിച്ചിട്ടുള്ള സകലരോടുംകൂടെ, സ്വർഗ്ഗരാജ്യത്തിനു ഞാൻ അവകാശിയായിത്തീരണമെ – ആമ്മീൻ.

(വേറൊന്ന്)

3. ദൈവമായ കർത്താവേ, നിന്റെ പരിശുദ്ധ ശരീരത്താൽ എന്റെ ശരീരം വിശുദ്ധീകരിക്കപ്പെടുവാനും, പുണ്യപ്രദമായ നിന്റെ രക്തത്താൽ എന്റെ ആത്മാവു പ്രശോഭിക്കുവാനും എന്നെ യോഗ്യനാക്കണമെ. എന്റെ കർത്താവും എന്നേക്കും എന്റെ ദൈവവുമേ, അതെന്റെ കടങ്ങളുടെ പരിഹാരത്തിനും, പാപങ്ങളുടെ മോചനത്തിനും ആയിത്തീരുമാറാകണമെ – ആമ്മീൻ.

### കുർബ്ബാനാനുഭവശേഷം

1. എന്റെ ശരീരം ഭക്ഷിക്കുകയും, എന്റെ രക്തം കുടിക്കുകയും, എന്നിൽ വിശ്വസിക്കുകയും ചെയ്യുന്നവൻ എന്നിലും, ഞാൻ അവനിലും വസിക്കുമെന്നും, അവസാനദിവസത്തിൽ ഞാനവനെ എഴുന്നേല്പിക്കുമെന്നും, പുണ്യവും പരിശുദ്ധവുമായ നിന്റെ തിരുവായരുളിച്ചെയ്തു വാഗ്ദത്തം ചെയ്തിരിക്കുന്നുവല്ലോ. എന്റെ കർത്താവേ നിന്റെ പരിശുദ്ധശരീരം ഞാൻ ഭക്ഷിക്കുകയും, പുണ്യപ്രദമായ നിന്റെ രക്തം കുടിക്കുകയും ചെയ്തിരിക്കുന്നു. അത് എനിക്കു ന്യായവിധിക്കോ, പ്രതികാരത്തിനോ, ശിക്ഷയ്ക്കോ,

കുറ്റാരോപണത്തിനോ ആയിത്തീരാതെ, എന്റെ കർത്താവും എന്നേക്കും എന്റെ ദൈവവുമേ, കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനും, മരിച്ചവരുടെ ഇടയിൽനിന്നുള്ള അനുഗ്രഹിക്കപ്പെട്ട പുനരുത്ഥാനത്തിനും, നിന്റെ ഭയങ്കര സിംഹാസനത്തിനു മുമ്പാകെയുള്ള മുഖപ്രസന്നതയ്ക്കുമായിത്തീരണമെ – ആമ്മീൻ.

(മറ്റൊന്ന്)

2. കർത്താവേ, നിന്റെ സ്വർഗ്ഗീയമേശയുടെ സംബന്ധത്തിനു എന്നെ യോഗ്യനാക്കിയിട്ടുള്ള ബഹുലമായ നിന്റെ കരുണയെപ്രതി നിന്നെ ഞാൻ സ്തോത്രം ചെയ്യുന്നു. എന്റെ കർത്താവേ, നിന്റെ പരിശുദ്ധ രഹസ്യങ്ങളുടെ സ്വീകരണത്താൽ ഞാൻ കുറ്റം വിധിക്കപ്പെടുമാറാകരുതെ. നിന്റെ പരിശുദ്ധ റൂഹായോടു സംബന്ധപ്പെടുവാൻ ഞാൻ യോഗ്യനായിത്തീർന്നുകൊണ്ട്, ആദിമുതലുള്ള സകല പുണ്യവാന്മാരോടുംകൂടെ ഓഹരിയും അവകാശവും കണ്ടെത്തുകയും, നിന്നെയും നിന്റെ ഏകപുത്രനെയും, സകലത്തിലും വിശുദ്ധനായ നിന്റെ റൂഹായെയും സ്തുതിക്കുകയും ചെയ്യുമാറാകണമേ – ആമ്മീൻ.

(വേറൊന്ന്)

3. നിന്റെയും, നിന്റെ പിതാവിന്റെയും, നിന്റെ പരിശുദ്ധറൂഹായുടെയും തിരുവിഷ്ടത്താൽ, ഞങ്ങൾക്കുവേണ്ടി ബലിയായി അർപ്പിക്കപ്പെടുകയും, നിന്റെ പരിശുദ്ധ ശരീരം ഞങ്ങളെ തീറ്റുകയും, പുണ്യമുണ്ടാക്കുന്ന രക്തം ഞങ്ങളെ കുടിപ്പിക്കുകയും ചെയ്ത ഞങ്ങളുടെ ദൈവമായ യേശുമശിഹാ, നിന്റെ സ്നേഹത്തിൽ ഞങ്ങളെ സ്ഥിരപ്പെടുത്തുകയും, നിന്നോടുള്ള ഭക്തികൊണ്ടു ഞങ്ങളെ നിറയ്ക്കുകയും, നിന്റെ വിശ്വാസത്തിൽ ഞങ്ങളെ പ്രതിഷ്ഠിക്കുകയും കുറ്റമില്ലാത്ത നടപടികളാൽ ഞങ്ങളെ അലങ്കരിക്കുകയും ചെയ്യണമെ. ഞങ്ങളുടെയും ഞങ്ങളുടെ മരിച്ചുപോയവരുടെയും പാപങ്ങൾ മോചിക്കണമെ. ഞങ്ങൾ നിത്യമായി നിന്നെയും, നിന്റെ ജനകനാം പിതാവാം ദൈവത്തെയും നിന്റെ വിശുദ്ധ റൂഹായെയും സ്തുതിക്കുമാറാകണമെ – ആമ്മീൻ.

## ബുർക്സാ ഭക്ഷിക്കുമ്പോൾ

പിതാവും പുത്രനും പരിശുദ്ധറൂഹായുമായ കർത്താവേ, നിന്റെ പക്കൽ നിന്നു ഞങ്ങൾക്കു നന്മകൾക്കുമേൽ നന്മകളും, വാഴ്വുകൾക്കുമേൽ വാഴ്വുകളും എന്നേക്കും വർദ്ധിപ്പിക്കുമാറാകണമെ – ആമ്മീൻ.